# സുജാതോദ്വാഹം

ഭാഷാചമ്പു.

ഉള്ളൂർ എസ്. പരമേശ്വരയ്യർ
എം. എ., ബി. എൽ., എം. ആർ. എ. എസ്. അവർകൾ
ഉണ്ടാക്കിയതു്.

തൃശ്ശിവപേരൂർ
കേരളകല്പദ്രുമം അച്ചുകൂട്ടം
വക ചിലവിന്മേൽ അച്ചടിയ്ക്കപ്പെട്ടതു്.

1083.

വില 12 അണ

# സമൎപ്പണം.

---

തീപ്പെട്ടുപോയ 'ഉഷാകല്യാണചമ്പു'കൎത്താവായ എന്റെ ഗുരുനാഥൻ ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തു കൊട്ടാരത്തിൽ രവിവൎമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലെ സ്മാരകമായി ഈ ചമ്പുപ്രബന്ധത്തെ സഹൃദയസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകൎത്താ.



# സുജാതോദ്വാഹം

## ഭാഷാചമ്പു.

---

### പൂർവ്വഭാഗം.

---

കൊണ്ടാടിക്കൊണ്ടനന്തോപരിനിഖിലജഗ-
ത്താപശാന്തിക്കുമ്പോൾ-
ക്കണ്ടോരാഭോഗംപയററിൽകമലമൊടുശയി-
ക്കുന്നകാർമേഘവാപ്പേ!
തണ്ടാർമാതിൻതടപ്പോർമുലകളുടെതപഃ-
പുഞ്ജമേ!കല്പവൃക്ഷം
തിണ്ടാട്ടംനിൻപദത്താർതൊഴുമിവനുദയം-
ഭഃകണംചേക്കണംനീ. ൧

നിന്നോററിക്കുങ്കുമപ്പൊട്ടു,ധിഗളമണിയും
ചാരുകസ്തൂരി,കേശം-
തന്നിൽചൂടുന്നമുല്ലപ്പൂമലരിവയെ-
ന്നെയ്യിലായ്ത്തയ്യലാളേ!
കണ്ണിൽചെന്തീ,കഴുത്തിൽഗരളം,മണികപ-
ർദ്ദത്തിലാററിൻതിരക്കോ-
പ്പെന്നൊക്കെത്തോന്നിട്ടന്നെന്നുമയൊടുഹരനോ-
ത്തുന്നതിന്നായ്ത്തൊഴുന്നേൻ. ൨

ശ്രീമത്താമാസമാറൊത്തിരുവിധമുടയോ-
        രമ്മയിൽപ്രേമമാൎന്നും
സാമൎത്ഥ്യാൽതാരകോൽപ്പന്നതകലരുകിലും
        താരകാരാതിയായും
കാമൽത്തൈവല്ലിച്ചുററിപ്പടരുമൊരമരാ-
        നോകഹംശോകഹംമേ
കാമത്തെക്കൈവരുത്തിക്കരളിനുകുളിരും
        സൌഖ്യമുണ്ടാക്കിടട്ടേ. ൨
മുൻകാലംഭാരതക്ഷ്മാതല,മതുലബലാ-
        ഭോഗദാഭാഗിനിയെക്കൊ-
ണ്ടുങ്കാളുംശത്രുവംശപ്രകരമെരിപൊരി-
        ച്ചാകവേലാഘവേന
തങ്കാലിൽത്താണുവീഴ്വോക്തിസുരഭികളാം
        രാജപുത്രാഢ്യഭൂമി-
ക്കൊങ്കാലങ്കാരമുക്താമണികൾവല്ലരെന്നാൾ
        പാലനംചെയ്തുവാണാർ. ൩
അമ്മന്നോരിലരാതിലാജദഹനം
        ചെയ്യുംപ്രതാപാനലൻ-
തന്മുന്നിൽജയലക്ഷ്മിയാംതരുണിയെ-
        പ്പാണിഗ്രഹംചെയ്തവൻ
വിണ്ണേൽമിന്നുമുഡുക്കൾതൻനടുവിലാ-
        ച്ചന്ദ്രൻകണക്കുർവ്വിമേൽ
നിൎമ്മായംജയചന്ദ്രനെന്നൊരുധരാ-
        പാലൻവിളങ്ങീടിനാൻ. ൪

താണീടാതുള്ളകീൎത്തിച്ഛടയൊടുധരണീ-
പാലനംകാന്യകുബ്ജ-
ക്ഷോണീമാതിൻെറനെററിത്തൊടുകുറിജയച-
ന്ദ്രാഭിധൻചെയ്തതന്നും
വാണീടുമ്പോഠംജനങ്ങഠംക്കുയരുമൊരുമഹാ-
ഭാഗ്യസൌഖ്യാതിരേക-
ശ്രേണീവൈപുല്യമോതുന്നതിനണുവുമിവൻ-
നാവതിന്നാവതല്ലാ. ൩

ദാനംധാരാളമുണ്ടെങ്കിലുമതിൽമദമി-
ല്ലാതെയും,താൻകലാവാ-
നാണെന്നാലുംകളങ്കത്തിനുപഴുതുകൊടു-
ക്കാതെയും,പ്രീതിയോടേ
മാനത്തിൽപാൎത്തുലോകത്തിനുപകലിരവും
ഭേദമില്ലാതെബന്ധു-
സ്ഥാനംകൈക്കൊണ്ടുമുൎവ്വീതലമവികലമ-
പ്പാൎത്ഥിവൻകാത്തുവാണാൻ. ൪

അന്ന്യായത്തിന്നുജന്മസ്ഥലി,യനഘപഥ-
ന്മാൎക്കുശുക്രപ്രസാദം,
വിണ്ണോർനാഥന്നുബുദ്ധിക്ഷയ,മിതരനൃപ-
ക്കൊക്കെവിഖ്യാതിനാശം,
പുണ്യക്ഷോണിക്കുപുഷ്ടിപ്രസരമിവയൊടൊ-
ന്നിച്ചുസാമ്രാജ്യലക്ഷ്മി-
ക്കുന്നാളന്യൂനരാഗംതടവിനപതിയായ്-
ത്തീൎന്നുപോലന്നരേന്ദ്രൻ. ൫

ഗദ്യം:—ഇത്തരംധരിത്രീഗോത്രാരി ജയചന്ദ്രൻ സ്വകീൎത്തിസുരസ്ത്രീഗീതയാക്കിക്കരുത്താൽ പ്രജകളിൽ പെരുത്ത ശുഭം വരുത്തിട്ടാദ്രദൈന്യം, വിരുദ്ധസൈന്യം രണ്ടിനുമൊരേതരത്തിലറുതി കരത്താൽ വരുത്തിജ്ജഗത്തെ നിത്യം പരിത്രാണനം ചെയ്തു കളത്രമിത്രസഹിതം ചരിത്രപ്രഥിതമാം നിജപുരത്തിൽ പാൎത്തു.

കാലംകുറച്ചുനിജകാന്തയുമായ്ധരിത്രീ-
പാലൻകഴിച്ചുസുഖമേനിവസിച്ചിടുമ്പോൾ
താലാങ്കസോദരകൃപാവിഭവാലവൎക്കു
ലോലാംഗിയാമൊരുകുമാരിസമുത്ഭവിച്ചു. ൯

അക്കാന്ത്യകൾക്കുഭവരാദിമുതൽക്കനട്ടു
കാക്കുന്നതാംസുകൃതവല്ലരിപൂത്തപോലെ
തൽക്കന്യകയ്ക്കരുതിയന്നുസുജാതയെന്നായ്
ശ്ലാഘ്യൻനൃപാലമണിനാമവുമിട്ടുകൊണ്ടാൻ. ൧൦

അനുദിവസമനന്താഭ്യന്തരേബാലയാമ-
പ്പനിമതികലപൊങ്ങിപ്പുഷ്ടശോഭംവളൎന്നു,
അനിശമതിലുദിക്കുംപുഞ്ചിരിപ്പൂനിലാവാൽ
ജനനയനചകോരവ്രാതവുംപ്രീതമായി. ൧൧

ഒരദ്ധാതാവാത്മജയ്ക്കുള്ളറിവിനൊടനസൂ-
യക്കേഴംസൽഗുണത്തെ-
പ്പോൽത്താരമ്പൻറകാന്തയ്ക്കുടയതനുവിനും
ച്ചേൎത്തപോൽപുത്രിബാലം
തത്താദൃക്കായ്നയിക്കുന്നതുമിളിതരസം
നാൾക്കുനാൾനോക്കിനോക്കി-

ച്ചിത്താനന്ദാൎണ്ണവത്തിൽജനകജനനിമാ-
　　രങ്ങുമുങ്ങിക്കളിച്ചാർ. ൰൨

ഇത്ഥംജഗത്ത്രിതയനേത്രകുതൂഹലത്തെ
നിത്യംവളൎത്തിവിലസുംനൃപതീന്ദ്രപുത്രി
അബ്ദങ്ങളങ്ങിനെകുറച്ചുകഴിഞ്ഞു ബാല്യ-
സ്വത്തെന്നതാംനിലയെവിട്ടുവിമുക്തയായാൽ. ൰൩

വാടാതേതന്നെപാദംഗതിയിൽവിലസിപോൽ,
　　മാന്ദ്യമായാസമേതം
കൂടാതേതന്നെമദ്ധ്യംദിനമനുകൃശമായ്,
　　പുണ്യമൊന്നുംവ്രതത്താൽ
നേടാതേതന്നെമേന്മേലുദരമതിതരാം
　　ക്ഷാമമായ്,ശങ്കചെററും
തേടാതേതന്നെനേത്രംതരളതരവുമായ്
　　തൽക്ഷണംപക്ഷ്മളാക്ഷ്യാഃ. ൰൪

താരുണ്യാൎക്കൻധരിത്രീധരിധയതനയാ-
　　ഗാത്രപൂൎവാദ്രിതന്മേൽ
ചേരുന്നേരംതദാസ്യാംബുജമലർവികസി-
　　പ്പിച്ചുതന്നിച്ഛപോലേ
പാരംവക്ഷോജകോകദ്വയഘടനമുടൻ
　　ചെയ്കിലുംകേശമാകും
ഭൂരിധ്വാന്തംപടൎത്തീപ്രതിഭടതയുമാ-
　　സ്നിഗ്ദ്ധഭാവത്തിൽമങ്ങും. ൰൫

കൈത്തണ്ടിൽകൂടിതങ്കത്തരിവളതനുവിൻ
　　കാന്തിമന്ദാഗ്രഹിപ്പാൻ,

കാൽത്താരിൽചേർന്നുമഞ്ജുസ്വനപാനതൃഷാ
        നൂപുരംലോഭനീയം,
മുത്തേറെപ്പൂണ്ടുമുക്താവലികുചഗിരിയിൽ
        കേവലംസേവചെയ്തു
നൽത്തേൻചൊല്ലാളണിഞ്ഞീലൊരുപൊഴുതുമഹോ!
        ഭൂഷണംഭൂഷണാർത്ഥം. ൧൩

ഒന്നായ്ലോകത്തിനാലോചനശിവ!ശിവനേ!
        ചന്ദ്രനൊന്നല്ലരണ്ടായ്
മൂന്നായ്കല്യാണശൈലംമനസിജശരമോ
        സാരമാറായിതാറും
പിന്നൊപ്പത്തൻപതായ്ത്തീർന്നിതുയുവഹൃദയം,
        പൂർണ്ണതാരുണ്യധാതാ-
വന്നൊട്ടേറ്റംവിചിത്രപ്പണികളവനിയിൽ
        ചെയ്തുസാമോദമേവം. ൧൪

അംഘ്ര്യംഭോജാസവത്തെക്കളവൊടുകചഭൃം-
        ഗങ്ങൾഭംഗ്യാനുകർന്നു
കൊങ്കപ്പൊൽക്കുന്നിലെത്തുംനയനമനിമിഷാ-
        ളിവ്യ്യയെക്കസ്സലാക്കി
തങ്കച്ചേലാതനുശ്രീതടിനിയിൽമുഴുകി-
        ക്കട്ടേമംതിന്തുമുറ്റും
മങ്കസ്ഥാന്നീമനോജ്ഞപ്രഭമനസിജനോ
        വിശ്വസൃക്കാവരുത്തി? ൧൫

ശംഖിന്നുള്ളാപികത്തിൻവസതി?പവിഴവും
        മുത്തുമല്ലേത്തിലാമോ?

തിങ്കൾത്തെല്ലിന്നുമേലോമുകിൽനിര?യമൃതി-
ന്നാശ്രയംതൊണ്ടിതാണോ?
തങ്കക്കുന്നിൽപിറന്നോയമുന?യത്തുതടാ-
കത്തിലോവീഴ്വതെന്തീ-
യംഗശ്രീതൻപ്രഭാവം?ഹര!ഹര!ചപലാ-
ലേഖഭ്രലോകമാണോ? ഹൻ
അനിശംനവയൌവനത്തോടൊത്തോ-
രനവദ്യാംഗിനരാധിനാഥപുത്രി
തനുവാംലതകൊണ്ടുതന്നെഗാഢം
ജനഹൃത്തൊക്കെവരിഞ്ഞുകെട്ടിവാണാൾ. ൧൦

ഗദ്യം:— ഇവണ്ണം വർണ്ണനത്തിനനന്തരം, ദർശനത്തിനിന്ദു
നം ശക്തി പോരാത്ത ചാരുതാമേറും നീരോത്ത നീരദത്തിൻമദ
ത്തെയുതിർത്ത പുരികുഴലെഴും കുയിൽമൊഴി സുഷമയാലാഴി ചൂഴ
മൂഴിയിൽ വാഴും കേഴമാൻമിഴിമാർക്കു വായ്ക്കും മൂർച്ഛ ബാക്കിവെയ്ക്കാ
തൊതുക്കി സ്വകുലത്തിനു വികലതാമററ കീർത്തി ചേർത്തും വരു
ത്തിക്കാണുന്നോരുടെ കണ്ണും കേൾപ്പവരുടെ കർണ്ണവും ഹഠാദാക
ഷിച്ചനവദ്യമായ ലാവണ്യത്തിൻ നടനപ്പന്തലായി ലസിക്കു
മ്പോൾ

ഔദ്ധത്യംമൂത്തധാത്രീപതികളെയഖിലം
സ്വർഗ്ഗനാരീരതിക്കായ്
മൊത്തത്തിൽചേർത്തുരാകാഹിമകരമഹിമാ-
വൊത്തസൽക്കീർത്തിവസ്ത്രം
പൃത്ഥ്വിത്തേൻവാണിയാൾക്കായ്പ്രിയമൊടുസുമുഹൂ-
ർത്തത്തിൽനൽകിസ്സുരേശ-

പ്രസ്ഥത്തിൽപാർത്തിരുന്നാൻപൃഥുവിതിപൃഥുദോ-
ർവ്വിക്രമൻചക്രവർത്തി. ൨൧
നേരെത്താത്തുള്ളനീതിത്തികവ,ഖിലകലാ-
ദാക്ഷ്യ,മന്ന്യക്ഷമേശ-
ന്മാരെത്താഴ്ത്തുന്നകീർത്തിച്ഛട,തനുസുഷമാ-
വൈഭവം,സൽസ്വഭാവം,
നീരിത്താർപത്രനേത്രൻതിരുവടിയിലലം
ഭക്തിയെന്നിത്ഥമോർത്താ-
ലാരിദ്ധാത്രീന്ദ്രമുക്താമണിയൊടുകിടയാ-
യുള്ളപാരുള്ളിലിന്നും? ൨൨
ചേലിൽതച്ചരിതംബാല്യ-
കാലത്തിൽത്തന്നെയൂഴിയിൽ
തൈലത്തിൻവിന്ദുതാനംഭോ-
ജാലത്തിൽപോൽപരന്നുതേ. ൨൩
ഓരോതരംപൃഥുനൃപാലഗുണങ്ങളാളി-
മാരോതിടുന്നതഖിലംനിരുപിച്ചുനിത്യം
കാറോടെതിർത്തകചമാർക്കണിമൌലിമാല
വേരോടുതന്നഭിനിവേശമവങ്കൽവെച്ചാർ. ൨൪
കുന്നുവെന്നകുചമാർതൊഴുന്നൊര-
ത്തന്വിതന്നിൽനരനാഥചിത്തവും
മന്ദമന്നുപുരുപുണ്യവൈഭവാൽ
ചെന്നുചേർന്നുകൃതകൃത്യമായിപോൽ. ൨൫
ഇരുവരുമൊരുപോലിവണ്ണമന്ത-
ർവ്വരണമതന്നുപരസ്പരംകഴിഞ്ഞു

അരികിൽമരുവിടുംസരോജബാണൻ
കരുതിയഥാവിധിധന്യനെന്നതന്നേ. ൨൩

ഗദ്യം:— അക്കാലത്തിലഖിലവിപുലാപാലകുലകലാപമായ് ലസിയ്ക്കും കാന്യകുബ്ജാധിപതി ജയചന്ദ്രൻ നന്ദിനിയിലന്നിനിയ നവയൌവനയാമിനീനാഥോദയത്താൽ ദിനമനുവൎദ്ധമാനമാകുമസമാനലാവണ്യജലനിധിപാനീയപൂരത്തിൽ നയനദ്വയത്തെ നിമജ്ജനനായ് വിശിഷ്ടകുലപ്രസൂതി വിപുലതരഖ്യാതിയിവയാലുമതുപോലമലശരീരാഭിഖ്യ യതുലകലാവിചക്ഷണതയിവയാലുമിസ്സരില്പതിസമാവൃതമായ ധരിത്രീമണ്ഡലത്തിലവനീശവംശത്തിന്നലങ്കാരഭൂഷണങ്ങളായ്വിളങ്ങുമൊരു യുവാക്കളിലേവനൊരുവനസ്സുന്ദരിതൻ പാണിഗ്രഹണത്തിന്നർഹനെന്നമന്ദമന്തരാ വിചിന്തനംചെയ്തു സന്തപ്തഹൃദയനായ്തന്നെയും ചതുൎമ്മുഖനേയും നിന്ദനംചെയ്തു സാരന്മാരായ ചാരന്മാരെയോരോരാജധാനിതോറുമയച്ചു വിചാരണ ചെയ്യിച്ചുമസംതൃപ്തനായൊരുദിനമാസ്ഥാനമണ്ഡപത്തിൽ തന്നുടെ മുഖ്യാമാത്യന്മാരെയാഹ്വാനംചെയ്തവരോടീവിധം മധുരമായ് കഥിച്ചു:

'എന്നേത്രചന്ദ്രികവളൎന്നമനോവിഷാദ-
മെന്ന്യേവയസ്സിലധുനാപതിനാറുപോക്കി
ഇന്നേതുകൊണ്ടുമിതവൾക്കുവിവാഹകാലം
തന്നേനിനയ്ക്കിലൊരുതൎക്കമശേഷമില്ലാ. ൨൪
ശീലം,കുലം,സുഷമ,വിദ്യതുടങ്ങിയോരോ-
ന്നാലുംകുമാരിയൊടുചേൎച്ചയെഴുംയുവാവെ,
കാലംകഴിഞ്ഞതുകഴിഞ്ഞുവരാംഗിയാൾക്കു
മേലെങ്കിലുംഝടിതിവല്ലഭനാക്കിടേണം.

വൻപൊത്തോരുർവ്വരാധീശപരർചിലസുവതാ-
　　യിങ്ങുദേശങ്ങളൊന്ന-
ല്ലൻപത്താറുണ്ടവയ്ക്കൂപ്പുമതിലധികം
　　ദീപവുംലോഭമെന്ന്യേ
അൻപൊത്തെന്നാലുമബ്ജാസനനതികഠിനൻ
　　തനപിമാർമുന്നിൽനില്ലോ-
മെൻപുത്രിക്കൊത്തധാത്രീരമണനൊരുവനെ-
　　ദ്ധൃത്തിനാൽത്തീർത്തതില്ലാ. ൨൯
അനുരൂപനൊരുത്തനെൻമകൾക്കീ-
മനുജാധീശകലത്തിലേവനിപ്പോൾ?
ഒരനുതാപമിതോർത്തുവാഴ്കമെന്നു-
ള്ളിനുശൈത്യംവരുമാറുരച്ചകൊൾവിൻ.' ൩൦
ചിമതശമനനാംനൃപാലനേവം
സപമതമുരച്ചതുകേട്ടതൽസദസ്സിൽ
പ്രമദമൊടുസുമന്ത്രകല്പനാകും
സുമതികഥിച്ചിതുസൂക്ഷ്മബുദ്ധിയോടേ: ൩൧
'ശകലമിവിടെനോക്കേണ്ടസധരായ്ഹന്ത! രാവും
പകലുമിതുവരെയ്ക്കുംപാർത്തുനാമാത്തിഃനടി;
സകലസുഖവുമുണ്ടായ്ദുഃഖമെല്ലാക്കമൊന്നി-
ച്ചകലുമരചനാംനീയീവിധംചെയ്യതാകിൽ. ൩൨
ഭൂഭാഗത്തിങ്കലൊക്കെപ്പുതിയൊരുപുകഴാം
　　പൂർണ്ണിമാചന്ദ്രമസ്സിൻ
ശോഭാഗർവ്വംനശിപ്പിച്ചൊരുശുഭനടപാ-
　　വാടപാടെചിരിച്ച്

താപാപേതംജയശ്രീവധുവൊടുപതിവായ്
ജൈത്രയാത്രയ്ക്കൊരുങ്ങും
ക്ഷ്മാപാലോത്തംസമുത്താംപൃഥുനൃപതിയെനീ
കഷ്ടമേ!വിട്ടുമുന്നം. ൩൩
ശ്രീനിതാന്തമെഴമിക്കമാരിപോയ്
മാനിയാമവനിൽമാല ചാത്തണം
വാനിലാഭയൊടുപൊങ്ങുമിന്ദുതാൻ
പൂനിലാവിനനുരൂപവല്ലഭൻ.' ൩൪
രാട്ടീമട്ടുകഠംകേട്ടു-
ക്കട്ടത്തീയൊത്തുപൊട്ടുദ്ദൃഷ്ടികളെ
രുട്ടൊടുരുട്ടിക്കൈത്താർ
കൊട്ടിപ്പൊട്ടിച്ചിരിച്ചുരച്ചിതിദം: ൩൫
മതിമതിചെവികൊണ്ടെന്തെന്തുഞാൻഹന്ത!കോംക-
ന്നതുകിതവനവൻമൽകന്യതൻകാന്തനെന്നോ?
ചിതമിതുചിതമേററംകേകികഠംക്കീശിതാവിൻ-
സുതയുടെപതിയുണ്ടോകൊച്ചുനീക്കോലിയാവൂ? ൩൬
നാകത്തിൻമതിൽക്കൂടെവെങ്കളിയിട്ടും
നൽക്കീത്തിയെക്കാത്തൊരെ-
ന്നേകച്ഛത്രമതിൻനിഴൽക്കുതടവു-
ട്ടൊക്കുംനൃപക്കന്മാരെ
പാകംനോക്കിമറിച്ചുഞാൻപടുകുഴി-
ക്കുള്ളിൽപതിപ്പിച്ചിടാ-
താകണ്ടംപ്രമദാബ്ധിതന്നിലവരൊ-
ത്തിച്ഛസ്ക്കമജ്ജിക്കയോ? ൩൭

ഇതെന്തു കഥഹന്ത! നീമതിമറന്നസംബന്ധമെൻ-
ഹൃദന്തമതു ചുട്ടിടും പടിസദസ്സിൽ വെച്ചീവിധം
സ്വതന്ത്രതകവിഞ്ഞുരപ്പതിനുഹേതുവെന്തോക്കിൽനിൻ-
മദംതകൃതിതന്നെ'യെന്നവനിജാനിചീത്തോതിനാൻ. ൩൮

പൊന്നാലല്ലോകറുക്കുന്നതുളവിഹൃദയം
പൂരുഷക്കേറെവിത്തം
മുന്നാളേകത്രദശിച്ചുളവതുപൃഥുതൻ-
നാട്ടിലുൾപ്പെട്ടതാവാം
എന്നാലോചിച്ചിളക്കിസ്സ്വപുരമതിലണ-
ച്ചീടവേപാടവാൽഭ്രൂ-
വെന്നാളുംകാന്യകുബ്ജക്ഷിതിപനതുതനി-
യ്ക്കുന്നതക്കിച്ചെതിത്താൻ. ൩൯

എന്നേമോഹത്തിനുണ്ടാംകരകവിയൽ! പൃഥു-
ക്ഷ്മാധവൻജ്ഞാതിബാലൻ
മുന്നേതാനോമുറയ്ക്കിപ്പൃഥിവിമുഴുവനും
വെന്നധന്യാഗ്ര്യനത്രേ
ഇന്നേറെച്ചൊൽവതെന്തിന്നിവമനസിമറ-
ന്നൊക്കയുംശീഘ്രയുദ്ധം
തന്നേകത്തവ്യമെന്നോത്തിതുബത! ജയച-
ന്ദ്രാഭിധൻഭൂപതീന്ദ്രൻ. ൪൦

ഒരുപോരുഘോരമായ്ത്തുടന്നാ-
രിരുപേരുംപുരുവീയ്യരത്തരത്തിൽ
ധരപാരമഹോ! കലുങ്ങിവാനിൽ
കരഭോരുക്കളെവേട്ടശൂരരെല്ലാം. ൪൧

ആയുദ്ധത്തിലനല്പമായവിജയം
ന്യായത്തെമുൻനിൎത്തുവാ-
നായിത്തോന്നിയപൃഥ്വിളായുവനൃപ-
ന്നായത്തമായെത്രയും
ശ്രീയെത്തുംജയചന്ദ്രനശ്രുനദിയിൽ
കായത്തെമുക്കിപ്പുരം
ഹ്രീയെത്താൻതലമേൽചുമന്നുനഗരേ
പേയൊത്തുപോയെത്തിപോൽ. ൪൨

ലോകപ്രസിദ്ധമിതുമന്ത്രിയറിഞ്ഞുതന്നേ
നാകപ്രഭുപ്രതിമനാംനൃപനോടുവൈരം
പാകപ്പെടുംപടികഥിച്ചിത,മാത്യനെന്നു-
മേകപ്രമാണമിഹനല്ലതുചൊൽവതല്ലോ. ൪൩

നരവരനുത്തരമായി-
ത്തിരുവുളമവ്വണ്ണമെങ്കിലാകട്ടെ
വരുവതുവരുമതുനീക്കാ-
നൊരുവനുമില്ലെന്നുചൊല്ലിമന്ത്രീന്ദ്രൻ. ൪൪

‘ഏതായാലുമമാത്യരേ!വിരവിൽനാം
ശ്രീരാജസൂയാദ്ധ്വരം
വീതായാസലവംകഴിപ്പതിനുറ-
ച്ചീടുന്നു,നാടൊന്നിലും
നേതാവാംനരനിമ്മഖത്തിനണയാ-
താകൊല്ലലോകോല്ലസ-
ത്കീതാവുംമമകന്യകക്കുമതുകാ-
ലത്താകിലുദ്വാഹമാം. ൪൫

നാനാദേശങ്ങൾകാക്കുംനരപതികൾനവീ-
നച്ഛവിസ്ഫൂർച്ഛവാഴ്ച്ചം
സേനാവൃന്ദത്തൊടൊന്നിച്ചിഹസദസിലസി
ച്ചിടുവാൻവന്നുചേൎന്നാൽ
മാനാതീതപ്രതാപം,മഹിതകല,യശ-
സ്സ്വ,കമാംസൌകുമാൎയ്യം
ഭൂനാഥൎക്കുള്ളമറ്റുള്ളൊരുഗുണഗണവും
കന്യകയ്ക്കുന്നുകാണാം. ൪൬

നവനീരദനീലവേണിയന്നാ-
ളവനീനാഥരിലാരെവേട്ടിടന്നു
അവനീമമനാടടക്കിമേല-
ന്നവനീതാംഗിയൊടൊത്തുവാണിടട്ടെ. ൪൭

പാണ്ഡുക്ഷ്മാപാലഭാഗ്യോൽക്കരപരിണതിയായ്-
പ്പണ്ടുഭൂഖണ്ഡമൊട്ടു-
ക്കാണ്ടുള്ളോരപ്പുരേതാധിപസുതനെവെടി-
ഞ്ഞന്യനിന്നാൾവരെയ്ക്കും
വേണ്ടുംവണ്ണംനടത്താത്തൊരുവിവിധഗുണം
ചേരുമീരാജസൂയം-
കൊണ്ടുൎവ്വീശൎക്കുകൂടുംപുതിയൊരുപുകഴും
പുണ്യവുംഗണ്യമല്ലാ. ൪൮

മിടുക്കെഴുന്നവനിപരിമ്മഖത്തിനാ-
യടുക്കളപ്പണിമുതലേതുവേലയും
എടുക്കണംവിമതരെവെന്നുനാമതി-
ന്നൊടുക്കിവെയ്ക്കണ'മിതിഭൂപനോതിനാൻ. ൪൯

ഗദ്യം:— തദനന്തരമനന്താഭോഗവതിയെങ്കിലുമനാശ്രിതഭുജംഗയും, വസുമതിയെങ്കിലും വസുമതീതിലകവും, യതികൾപോലെ പുണ്യശ്ലോകാവാസവും നിഗമവിരാജിതയും, ഭൂഭൃൽക്കടകങ്ങൾ പോലെ സാലവതിയും മണിപൂൎണ്ണയും, ഗണികൌഘംപോൽ ക്ഷൌമാലംകൃതയും സമാസേവിതഹാസയും, വാമകളെങ്കിലും ദക്ഷിണകളും നവസുധാഭാരതികളെങ്കിലും വസുധാഭാരതികളുമായ സൎവ്വാംഗസുന്ദരികളാൽ സൎവ്വദാ ശോഭായമാനയുമായൊരു നഗരി വാരം വാരം മഹാധ്വരസംഭാരങ്ങളാലൊരു നവീനയായ സുഷമയെ ധരിച്ചു.

ഗദ്യം:— അസ്സപ്തതന്തുവോടുകൂടിത്തന്നെ കാന്യകുബ്ജകുലതന്തുവായി ബലിയായി ദാനവീൎയ്യവിജിതബലിയായി സകലഭൂപാലദത്തബലിയായി സുകവിവാക്കുപോൽ പ്രാസങ്ങളാലും വൎഷകാലാഗമനംപോൽ ഘനങ്ങളാലും ശരൽപൌൎണ്ണമാസിപോൽ ചന്ദ്രഹാസങ്ങളാലും സന്ധ്യാംബരംപോൽ വിവിധപത്രികളാലും സവിശേഷം സമുല്ലസിക്കും പുന്നാഗപൂൎണ്ണകളായ വാഹിനികളോടുകൂടി രത്നാകരമായി വിളങ്ങുന്ന ജയചന്ദ്രൻ തന്നുടെ സുജാതാഭിധയായ കന്യകയ്ക്കു സ്വയംവരോത്സവത്തേയും നടത്തുവാനുദ്യോഗിച്ചു.

അന്നാസ്വയംവരവുമധ്വരവുംകഴിപ്പാൻ
മന്നൻതുടൎന്നളവിലജ്ഞനവാസവന്മാർ
ഒന്നിച്ചുചേൎന്നൊരുവപുസ്സുലഭിച്ചിടാതെ
നിന്ദിച്ചുതങ്ങളെവെറുപ്പോടുകാമുകന്മാർ. ൧൦

കാരോതരത്തിലളവററമണീഗൃഹങ്ങൾ
നേരോടുതൽപ്പുരിയിലസ്സമയത്തുയൎന്നു

നേരിട്ടൊരേപൊഴുതമൎത്ത്യരെവേറെവേറെ
കേറിക്ഷണിപ്പതിനുപോംന്റപദൂതർപോലേ. ൩൫

നാലാശതോറുമമരുംനരപാലകന്മാർ
ബാലാവിവാഹകഥകേട്ടധികംതെളിഞ്ഞു
ചേലാന്നതച്ഛ്രുതികൾജന്മശതേഷുചെയ്ത
വേലാവിലംഘിസുകൃതംഫലമാണ്ടിതപ്പോൾ. ൩൬

സന്ദേശഹാരികൾതദാനഗരങ്ങൾതോറും
ചെന്നോരെവേഗമവനീശ്വരരെക്ഷണിച്ചു
മുന്നേകടന്നുവരണോത്സവവാൎത്തചൊല്ലും
കുന്ദേഷുവിന്നുടനകമ്പടിപോയപോലെ. ൩൭

ആമോദ,മത്തൽപനിനീരിവയെച്ചൊരിഞ്ഞു
ഭൂമൌപുരന്ധ്രികൾവളൎത്തിപരംതദാനീം
പ്രാമാണികത്വമെഴുമപ്പുരിയെക്ഷണത്തിൽ
പൂമാതുതൻപുതിയനാടകശാലയാക്കി. ൩൮

മന്ദേതരംധരണിപാലകർമന്ത്രരായി-
ച്ചെന്നെത്തുവാൻനടതുടൎന്നുമഹാമഖത്തിൽ
മുന്നേകടന്നവിടെയോടിയമാനസത്തെ-
ത്തന്നോടുപിന്നെയുമണപ്പതിനെന്നപോലെ. ൩൯

തള്ളിപ്പുറപ്പെട്ടമൊരാന്റപപങ്ക്തിതൻെറ
വെള്ളിപ്പതാകകളെയുംഹൃദയങ്ങളേയും
പള്ളിസ്സുരാസമസമേഷുകുലച്ചനേരം
തുള്ളിച്ചിതാശുഗമൊരേസമയത്തുതന്നേ. ൪൰

അത്തന്വിയെപ്പരരെവെന്നുപരിഗ്രഹിപ്പാ-
നെത്തുന്നഭൂപർചതുരംഗബലംനടത്തി

വിദ്യാധരാദിയിലുമീർഷ്യമുഴക്കുകൊണ്ടോ
മെത്തും,പൊടിത്തുകിലിനാൽഗഗനംമറച്ചു? ൭൭
ഭൂപവ്രജംഗതിതുടൎന്നളവെത്തിടുംമേൽ
സാപത്ന്യമിപ്പുരുഷർവഞ്ചകരൊക്കെയെന്നോ
കോപിച്ചുതൽപ്പരികളായവർപോംവഴിക്കു
പാപം!പ്രജാവലിയെയൊക്കെയടിച്ചുതള്ളി? ൭൮
ശിഷ്ടംപുരങ്ങൾസുഖമായ്‌വിലസുന്നു,മൎത്ത്യ-
ക്കൂട്ടംചുമപ്പതിനഞ്ഞൊന്നൊരുദിക്കുമാത്രം
പെട്ടന്നിതോൎത്തുജയചന്ദ്രപുരംകരഞ്ഞോ
ചട്ടററവീഥികൾജലാൎദ്രതത്രപ്പൂണ്ടു? ൭൯
വൎണ്ണിപ്പാനെൻപുരത്തോവലരിപുസഹജൻ
വാസുദേവന്നുമാകാം?
മുന്നില്ലാതുള്ളമോടിപ്പുതുമമുഴവനും
ചേൎന്നോരക്കാന്ത്യകുഞ്ജം
വിണ്ണിന്നുംവിസ്തൃതശ്രീവിലസുമൊരളകാ-
പത്തനത്തിന്നുമപ്പോൾ
കുന്നിച്ചോരാഭിജാത്യക്കുറവുപറവതെൻ-
നാവതിന്നാവതല്ലാ. ൮൦

ഗദ്യം:— അവ്വണ്ണം ജയചന്ദ്രചക്രവൎത്തിയുടെ രാജധാനിയിൽ ഗാന്ധാര, കാംബോജ, സൌവീര, മാഗധ, പുണ്ഡ്ര, കലിംഗ, മാളവ, കുന്തള, കൊങ്കണ, മഹാരാഷ്ട്ര, ചോള, കേരള, ചേര, പാഞ്ചാല, ഭേജാന്ധ്രശ്മ, കാരട്ടാ, വന്ത്യാ, നൎത്ത, വംഗാം, ഗ, കാമരൂപപ്രമുഖങ്ങളായ ജനപദങ്ങളിലെ മഹാരാജാക്കന്മാർ സപരിവാരം ചെന്നുചേൎന്നപ്പോൾ

അവരവരെയവൎക്കുള്ളാഭിജാത്യത്തിനൊപ്പം
നൃവരനുപചരിച്ചാൻചെന്നുതാൻതന്നെശീഘ്രം
ഭവനമതിലൊരാളെത്താൻക്ഷണിച്ചാൽമനീഷി
ക്കുവനത്തുവെടിവോളംഭൂമിയിൽസ്വാമിയത്രേ. ൩൧

മനസാചിലരുംമനസ്സുകേടിൻ-
മുനതേഞ്ഞററുകൊണ്ടുമററുചേരും
ജനനാഥഗൃഹത്തിലെത്തിമേന്മേൽ
വിനയാനന്ദഭയാന്വിതംവിളങ്ങീ. ൩൨

തൎക്കിച്ചീടാതെദാസ്യംധരണിപതികൾചെ-
ന്നീവിധംചെയ്വതെല്ലാം
നോക്കിഗ്ഗുഭ്ര്യംപിചണ്ഡത്തെയു,മജതനയൻ
വൈണികൻകണ്ണിനേയും,
സ്വൎഗ്ഗസ്ത്രീകൊങ്കയേയും,പ്രമഥസമുദയം
ജിഹ്വയേയും,നൃപാല-
ന്നൊക്കുംസൈന്യംപ്രവേഷ്ടത്തെയുമൊരുപൊഴുതേ
ഹന്ത!നിന്ദിച്ചുനിന്നു. ൩൩

സൎവ്വക്ഷമാപതികളുംപരിപന്ഥിചക്ര-
മുൎവ്വീക്ഷ്യനായജയചന്ദ്രനുദാസരായി
ഗൎവ്വക്ഷയത്തൊടുവസിപ്പതുകണ്ടുരണ്ടാം
പൎവ്വക്ഷപേശനയനാന്നിതതിപ്രസാദം. ൩൪

തന്നെക്കൈക്കുപ്പിമേവുംധരണിപതികളോ-
ടൊത്തുമദ്ധ്യേസമാജം
മന്നന്മാർമൌലിമാലാമഹിതമണിമനോ-
ജ്ഞാസനാവാസനായി

പൂൎണ്ണാനന്ദംവിളങ്ങുന്നളവുതുരഗവേ-
ഗത്തിനാൽഗന്ധവാഹൻ-
തന്നെക്കാൽകീഴമൎക്കന്നൊരുതരുണപുമാൻ
സന്നിധൌവന്നുചേൎന്നു. ൩൨
ആരിതെത്തിടുവതെന്നശങ്കയ-
ബ്ഭാരതത്രിദശനാഥർകൊള്ളവെ
വാരിദസ്തനിതഗൎവ്വടക്കിടും
ഗീരിതിത്തരമുരച്ചദ്ദൂതനും: ൩൩
'കൎപ്പൂരദേവീസോമേശക്ഷ്മാഭൃതനനഘൻപൃഥ്വി
ഉൎവ്വീപ്പൂവിൽഭൂപ!കരുതിതവഭൃതിയിതുചൊല്ലിനാൻ. ൩൪
പണ്ടാരുംതന്നെനേടാത്തൊരുപരമയശോ-
ലക്ഷ്മിയിൽകാംക്ഷയെത്തി-
ക്കൊണ്ടാലെല്ലാംകഴിഞ്ഞെന്നയിവിപുലമനോ-
രാജ്യസച്ചക്രവത്തിൻ!
ഉണ്ടാകൊല്ലേതുമുള്ളിൽ,ശിശുശശികലയെ-
പ്പാമവാനോമലാളെ-
ച്ചണ്ഡാലൻദിവ്യസാവിത്രിയെയുമിളയിൽനീ
പൂണ്ടതായ്കണ്ടതുണ്ടോ? ൩൫
ഞാനേകനല്ലതുവിലക്കുവതിന്നുരാജ-
സ്ഥാനേശനാംസമരസിംഹനുമുണ്ടതോൎത്താൽ
മാനേഹതെല്ലിനിയുമങ്ങുഭവിക്കുകിൽപോർ
താനേതുകൊണ്ടുമയിവേണ്ടതുനമ്മൾതമ്മിൽ. ൩൬
അതിന്നുമുമ്പെങ്ങിനെസാൎവ്വഭൌമ-
പദംനിനക്കായതുകൊണ്ടിദാനീം

താഴുന്ന തിസ്സ്വത്തമമാർഗ്ഗമോർത്തു
രഥംനടത്തിസ്സുരണാങ്കണത്തിൽ.'
കാളുന്നതീയുടയകണ്ണൊട്ടുകൾക്കിതന്നെ-
ക്കാളുന്നിറഞ്ഞകടുരുട്ടുകതാരിലേറി
ആളൊന്നുമാറിയധരംമുറുകെക്കടിച്ചു
ചിള്ളെന്നുദ്ധതനൊടുഭൂപനുമിത്ഥമോതി:
'ഹാ! ധിക്‌കാലംമറഞ്ഞാലതിനുമൊരതിരി-
ല്ലെന്നതോ? മന്നിൽനേത്ര-
വ്യാധിസ്സാവാസമിപ്പോൾക്ഷിതിപകിതവരോ?
വൃദ്ധനാംശ്രാദ്ധദേവൻ
ആധിസ്സാകാതെമർത്ത്യർക്കിവിടെവലകയോ?
ചെന്നുചെന്നെല്ലുകേറി-
ബ്ബാധിസ്സാറായിതല്ലോമുസലമതിനെയും
ഭൂമിയീമട്ടുമായോ?
പണ്ടയ്യോ! ബാലനെന്നോർത്തയിഹൃദയ! ഭവാ-
നാർദ്രനായ്ത്തീർന്നമൂലം
വെന്തല്ലോതുട്ടിലിപ്പോൾസുദൃഢമൊരുകുഴി-
സ്സ്വൊന്നുപോൽകുന്നുഭൂമൌ
ദണ്ഡംവേണ്ടാട്ടെദേവേന്ദ്രനൊടിവർവരികിൽ
തക്കസൽക്കാരമേകാൻ
വേണ്ടുംവണ്ണംനിയോഗിച്ചിടുകചിറകസു-
ക്കൾക്കമേൽഖഡ്ഗമേകം.
വേഗംപൊയ്ക്കോൾകല്മതാധമ! യമനയനം
കാട്ടിനീനിൽക്കിലാമൂ-

കേതൗഘംപത്രാംഗമോമൽക്കളഭമിവപെട്ടം
ധാത്രിയാലാത്തരാഗം
മൈകൊണ്ടാശ്ലിഷ്ടനായ്ക്കണ്ണിണയുമടയവേ
സംസ്ഥിതൻസ്വാമിതൻസ്ത്രീ-
ലോകത്തിൻബാഷ്പൗഘത്തിനുമറുകരനീ
ചെൽകിലുംകാൺകയില്ലാ.’ ൧൭
ദൂതൻഗമിച്ചളവുഗ്രവചസ്സിനാൽതൻ-
മാതംഗവാജിരഥയോധകുലംനടത്താൻ
ആതങ്കമററരികിൽവാഴമനീകിനീശ-
വ്രാതംകടന്നുകരളിൽകവിയുന്നകോപാൽ. ൧൮
ഇത്ഥമഭിക്രമമതിനുസ-
മുദ്യമമിയലുന്നഭൂപസൈന്യത്തെ
പാർത്തുമനസ്സിൽഭീതിയൊ-
ടുത്തമനാംതൽപുരോഹിതൻചൊന്നാൻ: ൧൯
‘നാലേനാളുള്ളയാഗത്തിനുനരവരരോ
നാഥ!നിൻനാടുതേടി-
ച്ചാലേവന്നെത്തി,കന്യാപരിണയവുമിനി-
ക്കാൽക്ഷണംനിൽക്കയില്ലാ
മാലേകുംയുദ്ധമാക്കും,മഖമതിനിതുപോൽ
മംഗളത്തിങ്ങളൊന്നി-
ക്കാലേമററില്ലതാനും,സപദിസമിതിയോ
കാര്യമെന്നാര്യബുദ്ധേ! ൨൦
മററില്ലപ്പോളൊരുകാര്യമെന്തു?ദുരിതം
പേർത്തുംമൂർത്തംകുറെ-

ത്തെററിപ്പോകിൽവരാം,രിപുപ്രതിമവെ-
ച്ചീരാജസൂയാധ്വരം
മുററിപ്പിച്ചുമുറയ്ക്കുപിന്നെമുഴതി-
ങ്കൾക്കൊത്തസല്ക്കീൎത്തിയിൽ
പററിപ്പാൎത്തകറുപ്പുരക്തനടിയിൽ
ക്ഷാളിക്കലീലയ്ക്കുനീ.' ൧൯

അതുസമുചിതമെന്നമാത്യരുംഭൂ-
പതികളുമോതുവതോൎത്തു ചക്രവൎത്തി
മതിയിലതുലമാംവിഷാദമോടും കൊ-
ണ്ടതിനൊരുമട്ടിലനുജ്ഞനൽകിവാണാൻ. ൨൦

ഗദ്യം:— അനന്തരമതിമനുബലനാകുമധരിത്രീശതമ ന്യു ഗതമന്യുവായാ മഹിതമന്യു സമാരംഭിക്കുന്നതിനന്യൂനവാ ഞര തഞ്ചിത്തത്തിൽ തഞ്ചുകയാൽ പരിസരപ്രാപ്തരായ നൃപ രെ വിരവിലോരോ പരിചാരകപ്രവൃത്തിക്കു യഥോചിതം നി യോഗിച്ചൊടുവിൽ പടുവില്ലാളിയും തടവില്ലാത്ത യശഃപ്രവാ ഹശോഭിതനുമായ ഭൂഭൃൽകുലാഗ്രണി പൃഥ വിപക്ഷനെന്നു ക രുതിയതുച്ഛദീപ്തിയാമവനുടെ ഭൎമ്മപ്രതിഛദത്തെ സൎവകൎമ്മ ങ്ങളിലും ക്ഷത്രിയരാൽ നിന്ദ്യതമമായി പരിഗണിക്കപ്പെടുന്ന സഭാദ്വാരപാലകസ്ഥാനത്തിങ്കൽ വിനിവേശിപ്പിച്ചു.

തന്നോമൽപ്രാണനാഥൻസദസിവരികയി-
ല്ലന്യനായ്ത്തന്നെനൽകും
മന്നോർമുഖ്യൻതദീയപ്രതിമയെനടകാ-
വൽക്കുശീഘ്രംനിറുത്തീ

എന്നോർത്തും വിഷാദാൽപ്രിയനൊടണവതി-
    ന്നെന്നപോൽകണ്ണുനീരാൽ
കുന്നോടൊക്കും കുചങ്ങൾക്കഭിനവമണിഹാ-
    രങ്ങൾതന്വംഗി ചെയ്താൾ. ൮൦

കാമൻതൻവില്ലു ചില്ലിക്കൊടിയിലരിശ്മാ-
    ണ്ണമ്പുടൻപെയ്തിതുൾ,ച്ചേ-
ന്നാമന്നർകാമനെന്നോർത്തകതളിരെരിവാൻ
    ശംഭുതീക്കൺമിഴിച്ചു
സോമൻനീർക്കജ്ജളേ ചേന്നതുമനസിനിന-
    ച്ചാർത്തിപോയ്പാർത്തു,പെണ്ണി-
ന്നോമൽപോർകൊങ്കയെപ്പോൽവിധിയുടെമനവും
    പൂർണ്ണകാഠിന്യമാർന്നു. ൮൧

ഹാവിഷ്ടപേശ!ഭഗവൻ!ഹൃദയാർത്തിയാൽതെ-
ല്ലാവിഷ്ടയാകിലടിയന്നവലംബമില്ലേ
നീവിട്ടുനിൽക്കവഴിയൊന്നഗതിക്കീവണ്ണം
വാവിട്ടുതന്നെമുറയിട്ടുവരാംഗിയപ്പോൾ. ൮൨

അതുകേട്ടൊരുതോഴിചൊല്ലിനാൾ:
'ഗതികെട്ടിങ്ങിനെഖേദിയാക്കനീ
മതികെട്ടുയുവക്ഷമേശനെ-
സ്സതി!കിട്ടുംതവകാന്തനായ്ക്ഷണം.' ൮൩

'പേർത്തുംഞാൻചെയ്തപാപംപ്രിയസഖി!പെരുതി-
    ന്നേവമെൻജീവനാഥൻ
ധൂർത്തല്ലെന്നെത്യജിച്ചാൻദ്രുതമവനി,തര-
    ന്നച്ഛനുംനിശ്ചയിച്ചു

അന്നേരമത്തരുണിതൻസവിധത്തിലെത്തി
മന്ദേതരംസുമതിയാംസചിവപ്രമാണി
മുന്നേറുപന്നവളിൽവാഴ്ക്കമൊരാശയെല്ലാം
ചൊന്നേറിടുന്നൊരഴലൊട്ടുകുറച്ചുകൊണ്ടാൻ. വൃവ

ഗദ്യം:— തദനന്തരവും ദുരന്തചിന്താസന്തതിയാൽ നിര ന്തരാക്രാന്തഹൃദന്തയായ സുന്ദരീവൃന്ദകുന്തളാലങ്കാര സുജാത ജാതവേദസ്സിൽ ജാതപാതമായ ജാതീലതാപോതം പോലെ വാടി പ്രാദുർഭൂതമാം പ്രഭൂതഖേദത്തെ നിയന്ത്രിതമാക്കുവാനസമർത്ഥയായി പ്രാണനാഥനു തന്നോടുള്ളനുരാഗത്തിലും സന്ദേഹംപൂണ്ടൊരു സന്ദേശപത്രമെഴുതിസ്സുദതിനാമധേയയായ തന്നുടെ സഖീമുഖ്യയുടെ കരതലത്തിൽ നിക്ഷേപിച്ചു.

'സ്വാമിൻ!മൽപ്രാണ—വേണ്ടെന്തിനുമതിധരണീ-
നാഥ!ചേതസ്സശേഷം
നീമുന്നംകട്ടുഭീതിത്രപകളകലെയായ്-
ക്കൊണ്ടുദൈവഭ്രമോ
കാമംതദ്ദ്വേഷണന്മാക്കധിപതിജയ-
ചന്ദ്രൻറസന്താനമെന്നാ-
യീമുഗ്ദ്ധസ്ത്രീയെനീയോൎക്കസുകൃതികുലം-
ചാത്തുമുത്തംസമുത്തേ! വൃൻ
വണ്ടെന്നെത്തന്നെവേൾക്കുന്നതുമനമതിൽമ-
ററില്ലനല്ലാരിവണ്ണം
ഖണ്ഡിച്ചോതി,ക്കഠോരക്രിയജനകനുര-
ക്കുന്നൊരിന്നാളിൽമൌനം

പൂണ്ടെന്തയ്യോ!വസിയ്ക്കുന്നതുപുരുകരുണാ-
        പീഢമേ!പീഢമേന്മേൽ
ഖണ്ഡിപ്പിയ്ക്കുന്നദൈവാഹിതയഗതിയഹം
        ദൈന്യമെന്നോടുവേണ്ടേ? ൪൦
ഹേരാജശേഖര!ഭവാൻബത!ഭൃതിഭ്രഷ്ടൻ
സൎവ്വജ്ഞനി,ങ്ങബലബാലികഭീരുവാംഞാൻ’
കന്ദൎപ്പനോവിഷമബാണനിതൊക്കെയോൎത്തു
കാലോചിതംകരുണയാകരണീയമെന്നിൽ. ൪൧
എന്നേവമന്നേണചലാക്ഷിനൽകിടും
സന്ദേശമാംപ്രാഭൃതകംസഖീമണി
മന്ദേതരംമാനവനാഥസന്നിധൌ
ചെന്നേറെമോദത്തൊടുകാഴ്ചവെച്ചുതേ. ൪൨
വാൎത്താമോവാങ്ങിവായിച്ചുളവതുവസുധാ-
        വല്ലഭന്നുള്ളിൽവാച്ചോ-
രത്യാനന്ദം?ഹതാശൻമദനനതിനിട-
        യ്ക്കുനൃപൻതൻവപുസ്സിൽ
പൊൽത്താരമ്പെയ്യുതിന്നില്ലറുതി,പൊറുതികെ-
        ട്ടില്ലിനിത്തെല്ലിനിയ്ക്കെ-
ന്നോൎത്താപ്പുണ്യാബ്ധിചിന്നീടുപചിതകുതുകം
        ദൂതിയോടോതിയേവം: ൪൩
‘ഭദ്രേ!ഭാവിപ്പതെന്തിപ്പരിഭവമിവനിൽ?
        വണ്ടുനാംരണ്ടുപേരും
ചിത്തേചിന്തിച്ചതല്ലോചിരമിതു,ചിലനാൾ
        ക്കുള്ളിലീയല്ലലെല്ലാം

തീൎത്തേകംദിവ്യസൌഖ്യംത്രിഭുവനപതിയെ-
        ന്നോൎത്തുനീഹൃത്തിൽനിത്യം
മുത്തേലുംകൊങ്കമാർതൻമകുടതടമണേ!
        വാഴ്കമാഴ്കാതെതന്നേ. ൯൪
മാനത്തെക്കാത്തുരക്ഷിക്കുകമഹിയിൽമനു-
        ഷ്യൎക്കുമുഖ്യം,നരേന്ദ്ര-
ശ്രേണിക്കോൎചൊൽവതിന്നില്ലതു;തവജനകൻ
        താനുമീഞാനുമായി
വേണംയുദ്ധംവിചാരിക്കുകിൽവിധിവിപരീ-
        തത്തിലാണത്തലേതും
നീനിന്നുറ്റത്തട്ടിൽവക്കേണ്ടമരുകവിടെഞാൻ
        വന്നുചേരുന്നതോളം.' ൯൫
എന്നിത്ഥമോതിടുകനിൻസഖിയോടുചെന്നു
മന്ദിച്ചിടാതെമറിമാൻമിഴി!ധൈൎയ്യമല്ലോ
മന്നിൽജനത്തിനവലംബമിവണ്ണമെല്ലാം
ചൊന്നായവറ്റക്കുവിടനൽകിനരാധിനാഥൻ. ൯൬
നരനായകനോതിയഭാരതിയും
പരനാംജനകൻെറമനോഗതവും
അരുണാധരിയെപ്രമദവ്യസനാ-
വരണദ്വയമദ്ധ്യഗയാക്കിയലം. ൯൭
തമ്മിൽകാണാതെപോലുംതരുണതരുണിമാ-
        ക്കിത്തരംചിത്തരംഗ-
ത്തിന്മേൽകാമംതഴപ്പിപ്പൊരുകസുമശര-
        ന്നല്പയോതൊല്പയെല്ലാം?

തന്മൌൎവ്യത്താലതാകെത്തടവതിനുതരം-
　　പാൎത്ഥവിദ്വേഷവപ്രം
നിൎമ്മിക്കുംനീരസശ്രീനിറയുമൊരുവിധി-
　　ക്കുല്ലയോനല്ലയോഗം? ൯൯
അതിനിടയിൽനയജ്ഞൻയജ്ഞകൎമ്മത്തിനായാ-
ക്ഷിതിപതിപലമട്ടുംകൂട്ടിനാൻവട്ടമേററം
മതിയിലതുമതിൽപിന്നെത്തുമുദ്വാഹവുംതൽ-
പ്രഥിതസഭയിൽവാഗ്വ്വാരോൎത്തുപേൎത്തുംതെളിഞ്ഞാർ.
ഇന്ദ്രപ്രസ്ഥേശനില്ലിസ്സഭയിലിനിയിവൾ-
　　ക്കെന്നെവിട്ടന്യവീരൻ-
തന്നെപ്രാൎത്ഥിപ്പതിന്നിദ്ധരയിൽവഴിയുമി-
　　ല്ലെൻറഭാഗ്യംതഴച്ചു
ഒന്നിപ്പെൺകട്ടിയെന്നിൽകനിയുകിൽമതിഞാൻ
　　ധന്യനെന്നേവമേരോ-
ന്നാൎപ്പ്വത്ഥ്വീശരോൎത്തോൎത്തകമിളകിമനോ-
　　രാജ്യസാമ്രാജ്യമാണ്ടാർ. ൧൦൦
അന്നാലുനാളുമൊരുനാലുയുഗങ്ങൾപോൽഭൂ-
വൃന്ദാരകേന്ദ്രർവിഷമിച്ചുകഴിച്ചുകൂട്ടി
എന്നാൽതദീയനയനാംബുവിനാലിളക്കും
പിന്നാൽവരുംപ്രളയമായവരോൎത്തതില്ല. ൧൦൧
പിറേറന്നാളക്കനൻപോട്ടുദയഗിരിയെയും,
　　കാമുകാമോദപൂരം
തെററന്നുച്ചത്തിനേയും,കദനമതനുവായ്-
　　ക്കന്യതന്നുള്ളിനേയും,

മററുംമാരേഷുചാപത്തെയു,മഥജയച-
ന്ദ്രാഭിധക്ഷ്മാപതീന്ദ്രൻ
കററംതീൎന്നുള്ളപ്പീഠത്തെയുമുടനധിരോ-
ഹിച്ചുപോലിച്ചുപോലേ. ൫൦൨

ഗദ്യം:— ആ ശ്രേഷ്ഠതമയായ ഗോഷ്ഠിയിൽ സാൎവ്വഭൌമവ-
ഭഗൎവ്വമദാന്വിതനായ് പ്രാപിച്ച ജയചന്ദ്രന്റെ പുരോഭാഗ-
ത്തിലിരുവരിയായ് നിരത്തിവെയ്ക്കപ്പെട്ടിരുന്ന കട്ടിപ്പൊന്നാൽ
നിൎമ്മിതങ്ങളും നവരത്നഖചിതങ്ങളാകയാലൈന്ദ്രചാപങ്ങള-
ല്ലെന്നാകൃതികൊണ്ടുമാത്രമനുമേയങ്ങളും കാന്യകുബ്ജചക്രവൎത്തി-
യുടെ ഭുജപ്രതാപപ്രതിബിംബങ്ങളെന്നു തോന്നുമാറുജ്ജ്വലിക്കുന്ന-
വയുമാം മഹാസിംഹാസനങ്ങളിലന്നുവരെ നടന്നയാഗത്തിലി-
ലവെച്ചവരുമെച്ചിലെടുത്തവരും കറിയ്ക്കു നുറുക്കിയവരും പാത്രം
തേച്ചവരും പാചകന്മാരും പരിചാരകന്മാരും മററുമായ് കാല-
യാപനം ചെയ്ത രാജാന്ന്യരെന്നു പറയേണ്ടുന്ന രാജാന്ന്യർ ഞെളി-
ഞ്ഞു കയറി ഞാൻ ഞാൻ സാമ്രാട്ടിന്റെ സന്താനത്തിന്നനുരൂ-
പവരനെന്നു ചിന്തിച്ചു ഹന്ത! ചെന്താർശരന്നു വശംവദമായ
ഹൃദയത്തോടും വസിയ്ക്കുമ്പോൾ.

ഓരോഭ്രൂഷാവിശേഷത്തിനുമൊരുപൊഴുതേ
ജന്മസാഫല്യമേകി-
ക്കുറോടോമൽപ്പുത്തുത്തേനൊഴുകിനവരണ-
സ്രക്കിനെക്കയ്യിലേന്തി
ക്ഷീരോദന്വൽസുതസ്സ്വംലാലിമയകമതിൽ
ചേൎത്തുവിദ്യുത്തൊടൊപ്പം

താരോടുംകണ്ണിചെന്നാൽസദസിസഖിയോടൊ-
　　ത്തമ്മഹാസന്മുഹൂൎത്ത. ൧൦൨
മാനംചേരുന്നമല്ലീശരമഹിതജയ-
　　സ്തംഭശൃംഗൽപതാകാ-
സ്ഥാനംകൈക്കൊണ്ടുദൃഷ്ടിക്കമൃതമഴപൊഴി-
　　ക്കുന്നൊരത്തന്വിയാളെ
ആനന്ദാംഭോധിവീചീകലവികളിലനേ-
　　കായിരംമജ്ജനംചെ-
യ്താനംഗാസ്ത്രാൎത്തരാകുംനൃപർമിഴികളിരെ-
　　ക്കണ്ടുകൊണ്ടാടിനിന്നാർ. ൧൦൩
കാറിന്നുൾച്ചേൎന്നുമിന്നലു,മിരുളിന്നിട-
　　യ്ക്കുല്ലസിയ്ക്കുംവിളക്കും
പാരിൽപൎയ്യായമാംമട്ടുവിശദവസനം
　　ചാരുചേരുംശരീരം
ചേരിസ്സൎവ്വാംഗസൌന്ദൎയ്യമൊടവിടെവരും
　　പെൺകുലത്തിൻകലാപം
പോരിന്നൊററയ്ക്കുകാമന്നഖിലരൊടുമഹോ!
　　തദ്ദിനംശക്തിനൽകീ. ൧൦൪
മാനംമേ,ഭൂതലംമേ,വരതനുരുചിമേ,
　　കീൎത്തിമേ,നൽസ്സുഖംമേ
ജ്ഞാനംമേ,വിക്രമംമേ,തരുണപദവിമേ,
　　സാഹിതീകൌശലംമേ,
ഗാനംമേ,സൽഗ്ഗുണംമേ,ഭുജബലമതുമേ,
　　സൽക്കുലംമേ,ധനംമേ,

നൂനംമേസൎവ്വമിത്ഥംനൃപരജനിരപോ-
ലഞ്ഞു'മേമേ'കരഞ്ഞാർ. ൧൦൨

ഇതുപടിനൃപരെല്ലാംവാഴവേതോഴിവേഗാ-
ലതുലമഹിമകോലുംസാൎവ്വഭൗമാജ്ഞമൂലം
പൃതുമധുവൊടെത്തുക്കംവാണിയിൽപാണിനീട്ടി-
ച്ചതുരതരമുരച്ചാൾധന്യയാംകന്യയോടായ്: ൧൦൩

'വാണീകാന്തൻെറപാണിക്കൊരുപുതുവിരുതേ!
വാർമുടിത്തയ്യലാളേ!
താണീടാനെന്തുവക്ത്രാംബുജ,മതിൽനയനാം-
ഭസ്സിനംബന്ധമെന്തേ?
കാണിക്കുംഭൂതൽഗണത്തെ,ശ്ശരദൃതുവിൽവരും
പൂൎണ്ണിമാവാസരത്തിൽ
കാണിക്കുംകാറിനുണ്ടോപഴുതി,രുളിനിരി-
പ്പെന്നുമദ്ധ്യാഹ്നമായാൽ? ൧൦൪

മന്നാളെന്നോവിദർഭ്ഭാധിപനൃപതിമാർ
കന്യകൾക്കായ്നടത്തി-
പ്പിന്നാളാരുംനടത്താത്തൊരുപരിണയമി-
ബ്ഭൂമിതൻസ്വാമിതിണ്ണം
ഇന്നാരാൽതൻസുതക്കുംവരുവതിനുനിന-
ക്കുന്നുമുന്നൂറിനുംമേൽ
മന്നാളുന്നോരുമുണ്ടിസ്സഭയിലതിൽവരി-
ച്ചാലുമിപ്പോളൊരാളേ. ൧൦൫

ശൃംഗാരശ്രീകളിക്കുംകനകസദനമേ!
തിണ്ണമിപ്പുണ്യവാൻതാൻ

വംഗാധീശൻ,വരിഷ്ഠാകൃതിഹരിഹയമീ-
ങ്ങുണ്ഡലാഖണ്ഡലാഗ്ര്യൻ
ഗംഗാകാരുണ്യമേകുന്നൊരുഹരിതനിചോ-
ളത്തെനിത്യംധരിക്കും
ത്തുംഗാഭോഗംതദീയംവിഷയമവിഷയം
വാക്കിനെന്നോർക്കണംനീ. ൬൰
അവനരികിൽവസിപ്പോനംഗഭൂപൻഗുണാഢ്യൻ
കവനകുശലനെന്നല്ലംഗമോർത്താലനംഗൻ
അവനിൽമമതയെങ്കിൽതൂർണ്ണമധന്യനെത്താ-
നാവനിപതിതനൂജേ!മാലയിട്ടാലുമിപ്പോൾ. ൬൰൧
പിന്നെക്കാണുകകാമരൂപനൊരുവൻ
നിന്നോടുചേർന്നീടുവോൻ
മന്നിൽകാമിനി!കാമരൂപപതിതാൻ
ചൊല്ലേറുമിപ്പുണ്യവാൻ
മന്ദിക്കാതിവനെഗ്രഹിക്കുകിൽനിന-
ക്കാബ്രഹ്മപുത്രക്കകം
കന്നൽക്കാറണിവേണി!വാരിവിഹൃതി-
ക്കായ്ക്കൊണ്ടുപോയ്ക്കൊണ്ടിടാം. ൬൰൨
അല്ലെന്നാൽകാണ്കമദ്രാധിപനരികിലിരി-
ക്കുന്നതിധന്യനല്ലോ
വില്ലാളിശ്രേഷ്ഠവീരർക്കണിമണിയിവനായ്-
ച്ചേരുകിൽ ചാരുഗാത്രി!
ചൊല്ലാംനിൻകൊങ്കയാലുംതവകണവനെഴും
നിശ്ചലത്വത്തിനാലും

തുല്യംനാണിച്ചുകന്നിൻനിരയുടെകുഥരൌ-
　　ഘത്തിൽനിത്യംരമിയ്ക്കാം. ൧൧൩
പോരെങ്കിൽകാണതിന്നപ്പുറമൊരുപുരുഷൻ
　　കാശിതന്നീശിതാവാ-
സ്സാരൻകാമാരിയെച്ചേർത്തകമലരിൽവിഭൂ-
　　തിയ്ക്കുനൽഗ്ഗേഹമായാൻ
നീരിങ്കിൽശൈത്യമെത്താപടിയിഹപരമീ-
　　രണ്ടിലുംഭൂരിസൌഖ്യം
ചേരുംകല്യാണി!മേന്മേലവിടെമരുവിട്ട-
　　ന്നോരിൽനേരാണിതെല്ലാം. ൧൧൪
കിഴക്കാളുംഭൂപക്ഷകതളിർപറിപ്പാൻകരബലം
കുഴക്കാണെന്നാൽകേൾനരപതികലിംഗാധിപനിവൻ
പുഴക്കാന്തൻനൽകുംപുരുവിഭവമൊത്തുള്ളപുരുഷൻ
മഴക്കാർകെൾപ്പുംകുഴലി!മടിയോമാലയിടുവാൻ? ൧൧൫
ഏണീവിലോലമിഴി!തത്സവിധത്തിലാന്ധ്ര-
ക്ഷോണീശപരൻമരുവിടുന്നുമഹാകുലീനൻ
വാണീമമാധരണിമാർക്കസപത്നിയായ്നീ
വാണീടുമിപ്പുരുഷനെപ്പതിയായ്വരിച്ചാൽ. ൧൧൬
അവന്നരികിൽവാഴുവോനസിതചൂളി!ചോളക്ഷമാ-
ധവൻനഗതനൂജയെത്തൊഴുതുവാച്ചവിത്താത്തനാൽ
കവന്ധനദന്നെഴുംപദവി,യക്ഷരാട്ടോക്കിൽ
ശിവന്നടിമ,നാരിതാൻനരനിലുംബലംവാച്ചവൾ. ൧൧൭
കണ്ടാലുംതത്സമീപത്തപരനെയവനാ-
　　പ്പാണ്ഡ്യഭൂമണ്ഡലേശൻ

കൊണ്ടാടിസ്സിന്ധുമീനാക്ഷികളിരുതരമാം
        മുത്തുവേത്തുംകൊടുപ്പോൻ
വണ്ടാർപൂവേണി! നൂനംമധുരകദംപുരിയും
        വാക്കമിക്കുംഭിനീട്ടൽ
കണ്ണാലങ്കാരരത്നത്തിനു, കരകമലം
        ശ്രീകരംസ്വീകരിക്കൂ. ൧൧൮
ആവിപ്രക്ഷത്രിയൻനൽത്രിദിവമൊരുദിനം
        ബാഹുജബ്രാഹ്മണൻപോൽ
ഭൂവിന്നുംകേരളാഖ്യാനചിതമരുളിയതിൻ
        നാഥനിൽപ്രീതിയെന്നാൽ
ഹേ! വിദ്യുൽഗാത്രി! കൈക്കൊള്ളുക ഗജനിരനിൻ-
        യാനവുംകേശമാംപൂ-
ങ്കാവിൽതങ്ങുന്നതെക്കൻപവനനതിലെഴും
        ഗന്ധവുംപൂണ്ടിടട്ടെ. ൧൧൯
നീകാണപ്പുറമുല്ലസിപ്പതൊരുവൻ
        വീരൻമഹാരാഷ്ട്രഭൂ-
നാകാധീശനവൻധനുസ്സ്യുമതിൻ
        ബാണംപരന്മാരെയും
ഹേ! കാദംബിനിതോററവേണി! യുഗപ-
        ത്തായ്ത്താൻകലച്ചെയ്യുവേ
രാകാചന്ദ്രവളക്ഷകീർത്തിവധുപോയ്
        തൽക്കാന്തയായ്ക്കൊണ്ടുതേ. ൧൨൦
ഇല്ലാലേശംനിനക്കില്ലിതിലൊരുവനിലും
        തിണ്ണമെന്നാൽകഥിപ്പൻ

പശ്ചാൽദിക്കത്തട്ടകാക്കംന്റപരുടെചരിതം
        പാൽമൊഴിത്തയ്യലാളേ!
ഇച്ചാതുൎയ്യംകളിച്ചീടിനമണിസദനം
        ഗുജ്ജരജ്യാമണാളൻ
ഏച്ചാഞ്ചല്യംവിശാഖപ്രമുഖരിലുമൂയ-
        ൎത്തുന്നൊരുക്കാൻവീരൻ. ൱൨൧
ധാരാധവൻസഭയിൽവാഴ്ത്തുകാങ്കസവ്വ-
ജ്ഞാരാധനത്തിനിരുമട്ടമുതിൎന്നിടുന്നോൻ
ധാരാധരംമഴകണക്കധനത്തെയാക്കും
ധാരാളമേകുമൊരുധാൎമ്മികനിദ്ധരേശൻ. ൱൨൨
കെൽപ്പുററംക്കൊണ്ടന്ന്യരണ്ടപ്പുറമമിതകൃപാ-
        സിന്ധുസിന്ധുക്ഷിതീശൻ
ചൊൽപ്പൊങ്ങുംവൻതുരുഷ്കപ്പടയെമുടിയുമാ-
        റാക്കമൂക്കെന്നുമാന്നോൻ
ഇപ്പുണ്യക്ഷോണിമാതാംസതിയുടെതിരുമം-
        ഗല്യമോഘൌറിമാർതൻ
നല്പൊൽപ്പോർകൊങ്കയോചെയ്യൊരുപുരുസുകൃതം
        കൊണ്ടുപാരാണ്ടിരുന്നോൻ. ൱൨൩

വടക്കൻദിക്കത്തട്ടിൻവലരിപുകലത്തിൽകമനി!നീ
കടക്കണ്ണിട്ടാലുംനിഷധപതിയിക്കണ്ടപുരുഷൻ
നടക്കന്നെന്നാലിപ്പരിണയമദയേ!നിങ്ങൾസുദ്ധം
മടക്കംവൈദൎഭീനളരെവളരെത്തുന്നമിളയിൽ. ൱൨൪
വൻപിസ്സുംവെണ്മതാപപ്രശമനമവനീ-
        ഭൂൽകുലാഗ്ര്യതാമിമ്മ-

ട്ടമ്പീടംസൽഗ്ഗുണൌഘാൽതുഹിനശിഖരിയെ-
ത്താൻെറകീഴ്ക്കാലമത്തി
അമ്പിൽകാശ്മീരഭൂപൻവിലസുവതുനിരീ-
ക്ഷിയ്ക്കമേനസ്സുവായ്ക്കും
ഡംഭീമന്നിൽതകപ്പാൻഭവതിയുമബലാ-
ഹീരമേപോരുമല്ലോ. ൧൨൭

ഉത്തരകുരുഭൂപതിയിവ-
നുത്തമഗുരുചാപമദനവിദ്യകളിൽ
മുത്തണിമുലമാർമണി!നിൻ-
ചിത്തംചെന്നിവരിലെങ്ങുംചരുന്നു?' ൧൨൮

ഗദ്യം:— ഇത്ഥമത്യത്ഭം ചിത്തഹർഷത്തിനു നിദാനമാകുമ ത്തോഴിതൻ നാവുവഴി പുതുമഴപോൽ പൊഴിയുമഴകെഴും മൊ ഴി കേഴമാൻമിഴി വഴിയേകേട്ടുമൊട്ടും ചട്ടപെട്ടുന്ന ഹൃത്തട്ടിൽ പുഷ്ടമാം ദുഃഖത്തെയൊതുക്കുവാൻ ലാക്കുകാണാതെയിരുവരി നി രന്നിരിപ്പൊരു ധരണീരമണചാരിണന്മാരെദ്ദൂരീകരിച്ചു സാര മാം പരിഷന്മന്ദിരചാരുദ്വാരത്തിലെത്തിത്തത്ര വിന്യസ്തമാം പൃ ഥ്വൃതധീരത്തുപ്രതിമയെയതിമനോഹരമാംവണ്ണം തുണ്ണം സ മീപിച്ചു നിശ്ചിതമതിയായി കരധൃതയായ കൽഹാരമാല യെസ്സോൽക്കണ്ഠം തൽക്കണ്ഠത്തിൽ ചേർക്കേണ്ടതിനു പൊ യ്ക്കൊണ്ടാൾ.

ഇച്ചന്ദ്രാസ്യാശമത്ത്യപ്രതിമയിൽമതിവി-
ട്ടീവിധംപോവതിന്നാൾ-
പ്പിച്ചല്ലാതെന്തുവാൻകാരണമിനിയുടനി-
ഗ്ഗോഷ്ഠിയുംഗോഷ്ഠിയാകും'

ആശ്ചര്യംലജ്ജയുംച്ചൂടരിശമിതുകളാൽ
ബാഢമാംചിത്തമോട-
ന്നച്ചത്തിൽഭൂപരിമ്മട്ടത്തുമിത്ഥമവിടെ-
ച്ചൊല്ലിവല്ലാതെവാണാർ. ൧൨൭

ആരുണ്യംപൂണ്ടനേത്രം;ഭ്രുകുടികൾകുടികൊ-
ള്ളുന്നഫാലം,നിതാന്തം
കാരുണ്യംവിട്ടചിത്തം,രുധിരമൊഴുകിടും
ഒന്തവസ്ത്രാന്തമേവം
ചേരുംകോലത്തൊടപ്പോളസിയെയുറയിൽനി-
ന്നൂരിനേരിട്ടടുത്താ-
ത്താരുംവിറ്റത്തുമൊക്കുംതന്നവൊടുജയച-
ന്ദ്രാഖ്യൻവാക്യമോതി: ൧൨൮

'മൂഢേ!മന്നൂറിനുംമേൽമുടിയതിൽമുകുടം
ചൂടുവോർപാടുനോക്കി-
പ്പാർക്കെപ്പാപിഷ്ഠനീയിപ്രതിമയെവരണം
ചെയ്തുവോ?ജാതിയായി!
ചേർക്കുന്നായ്‌വന്നുവല്ലോശിവ!ശിവ!രിപുവിൽ-
പ്രീതിനീമേദിനീശ-
ർക്കാകെന്നെപ്പോൽകളങ്കാങ്കുരമുയരുമിനി-
ത്തങ്കുലത്തിങ്കലേവം? ൧൨൯

വല്ലാമക്കളിൽനല്ലതാക്കുമനപ-
ത്യത്വം,സുതത്വങ്ങളി-
ന്നെല്ലാവററിലുമഗ്ര്യമാമിതറിയും-
നീയെന്തിനായന്ധനായ്

മല്ലാരേ! കുലധൂമകേതുവെയെനി-
        ക്കായ്ത്തന്നു? ഭോജാംഗജ-
ന്നില്ലാതാക്കിയനിന്ദ്യകർമ്മമിവനിൽ-
        ചേർക്കുന്നതിന്നോക്കയോ! ൧൩൦

ആകട്ടെകീർത്തിയകളങ്കം, തനൂജയേക-
യാകട്ടെമറ്റൊരുവളെന്തിനു? പോവതെല്ലാം
പോകട്ടെപുല്ലഭിജനാങ്കമരുപ്പനെന്നു
ഹാ! കഷ്ടമോങ്ങിയവൻനേക്കസിയാനൃശംസൻ. ൧൩൧

അക്കാഴ്ചകണ്ടരികിലെത്തിയമാത്യരോതി-
യിക്കാര്യമീശ! ഹിതമല്ലിവൾബന്ധനത്തിൽ
പാർക്കുംകുറെദ്ദിവസമപ്പൊളിതൊക്കെമാറി
താൽക്കാംക്ഷപോലൊരുവനെപ്പതിയാക്കുമല്ലോ. ൧൩൨

        കംസനൊടാനകദുന്ദുഭി
        ശംസനമെമ്മട്ടുചെയ്തുപണ്ടു, തുപോൽ
        സംസദിമന്ത്രികൾപുത്രീ-
        ധ്വംസനമിച്ഛിയ്ക്കുമവനോടോതിനയം. ൧൩൩

അതുകേട്ടതുപോലെചെയ്തിനെന്നാൻ
പൃഥുകീർത്തിസ്സുധിവാസമാംനൃപാലൻ
അതുലാർത്തിയൊടംബുജാക്ഷിയുംപോ-
യിതുകാരാഗൃഹവാസമാചരിപ്പാൻ. ൧൩൪

ആരാജന്യരശേഷമബ്ജമുഖിയിൽ
        കാരുണ്യവും, താതനിൽ
തീരാതുള്ളൊരുനിന്ദയും, പൃഥുമഹീ-
        ശന്മേൽപരംമാനവും,

ആരാൽതങ്ങളിൽനാണവും,വിധിയില-
　　നൽക്രോധവുംപൂണ്ടുടൻ
പാരാതപ്പുരിവിട്ടുവന്നവഴിയേ
　　പൊയ്ക്കൊണ്ടുദുഃഖാന്ധരായ്. ൧൩൦

പാപപ്രവൃത്തിയതുചെയ്കതിൽവാച്ചപശ്ചാ-
ത്താപത്തിനുൾത്തളിർവശംവദമാക്കിടാതെ
ഭൂപപ്രമാണിജയചന്ദ്രനുമാവസിച്ചാൻ
കോപത്തിലുൾപ്രണയമേവനുപോവതില്ല? ൧൩൧

ശിവനേ!ശിവരാമ!രാമ!കാരാ-
ഭവനേകാമിനിവാണകഷ്ടവൃത്തം
ഭുവനേവഴിപോൽകഥിപ്പതിന്നോ-
പ്പവനേവൻകവിനാന്തരംഗനല്ലാ? ൧൩൨

നിരയങ്ങിനെചുററുമാർന്നിരുട്ടിൻ-
നിരയല്ലുംപകലുംനിറഞ്ഞുതുല്യം
നിരയംനിഴലാകുമസ്ഥലത്തി-
ന്നിരയെന്നായിളമാഞ്ചലാക്ഷിവാണാൾ. ൧൩൩

ഒരുതോഴിയടുക്കലില്ലമാരൻ
പൊരുതോമൽത്തനുപാതിയാക്കിടുന്നു
വിരുതോക്കുകിലേതുമില്ലവെൽവാ-
നരുതോതുന്നതിനാവധൂവിഷാദം. ൧൩൪

പൂമെത്തപ്പൂമാളിമാരൊടൊരുമി-
　　ച്ചോരോവിനോദങ്ങൾപൂ-
ണ്ടോമൽത്തേൻമൊഴിയീവനംവരെവസി-
　　ച്ചെന്നാലുമന്നാളതിൽ

ധാമത്തിന്നുതനിച്ചുതെല്ലൊരുസുഖം-
    ചേരാത്തകാരാഗൃഹം
ഹാ!മെത്തുംദുരദൃഷ്ടശക്തിയതിനാൽ-
    കയ്യൊണ്ടിരിയ്ക്കേണ്ടതായ്. ൧൪൦

ഘോരാത്തതിന്നുഗതികെട്ടവിയോഗികൾക്കു
തീരാത്തദുഃഖമരുളുന്നപുരോനഭസ്വാൻ
നീരാൽതണുക്കമിളുസത്വരമന്നുഘോഷി-
ച്ചാരാൽതദാനടത്തുടന്നിതുനാലുപാടും. ൧൪൧

അന്നാപാനത്തിൽനിന്നുംശിഖരിവഴിജലം
    വീഴ്ത്തിയെത്രയ്ക്കുശൈത്യം
നന്നായ്പ്രാവൃട്ടുഭ്രമിയ്ക്കുകളി?വദനമാം
    പുഷ്കരത്തിങ്കൽനിന്നും
സ്വർണ്ണാഭോരോജശൈലംവഴിനയനജലം
    വീഴ്ത്തിയത്രയ്ക്കുതാപം,
ചൊന്നാലുണ്ടോകടുംകൈയ്ക്കുരുതി?വസുമതീ-
    ഭർത്തൃപുത്രിയ്ക്കുമേകീ. ൧൪൨

ഗദ്യം:— അയ്യോ! കഥിപ്പതിനു പൊയ്യോത്തുകല്ലിവനു വയ്യോമലാളൊടതുകാലം വിധിയനനുകൂലം വിരവിലതുമൂലം വിരഹത്തുയിരലകടലിനുടെ നടുവിലിരവു പകൽ വിമലതനുവുഴറിയതിവേലം ചുരുളുന്ന കുന്തളൊട കരളിൽ കുറുമ്പിയലുമിരുളാം നിശാടസഖിയാകും ചിത്തമലർ വേകും മുഗ്ദ്ധമൊഴി തൂകും നേത്രജലമാർത്തിയുപലത്തിനൊടുമൊത്തു സമവർത്തിദഹനാദ്ര്യരിലുമേകും മാപാപിമാരുടെ രോപാചലിയ്യേതിർ ചലാപാംഗി ഭൂപസുത തീർന്നും മനതളിർ തകർന്നും മതികദനമാർന്നും മരണ

മൊരു ഞൊടിയിടയിൽ വരുവതിനു വിഷക്കമിയൊടെത്തുനിലയിലിനജനൊടു നേരും ശമിതാരിയാകുമൊരു കമിതാ വരാതരികിലമിതാധി ഖസ്രമനു നീളും ഹൃത്താഹഹ!കാളും മുഗ്ദ്ധയെയൊരാളും പാർത്തിടരുതത്തരമമർത്ത്യവനിതാർത്ഥിദസുമൂർത്തിലത പാർത്തു പലനാളും.

തന്നായികക്കുപററീടുമന്യായതമമാംവിധി
ധന്യാഗ്ര്യൻപൃഥ്വീഭൃപാലനന്നാളാഹന്ത!കേട്ടതേ. ൧൪൩
ഇടിവീണമരംപോലേഝടിതിപ്രജ്ഞയെന്നിയേ
മുടിമന്നൻധാത്രിതൻറമടിമേൽവീണുമൂർഛയാ. ൧൪൪
പറഞ്ഞുപലതുംപാരംകരഞ്ഞുകരുണാരസം
നിറഞ്ഞിട്ടുമൊരുൾത്താരോടരംജനപുരന്ദരൻ. ൧൪൫
കരുന്താരിമാനംവേരറുമാറരമുൾബ്ബലം
വരുമാബ്ഭടരൊത്തെത്തിമറുനാൾശത്രുമന്ദിരേ. ൧൪൬
താരുണ്യമേറുമവനപ്പുരിതന്നിൽവന്ന-
താരുംനരക്കിടയിലൊട്ടുമറിഞ്ഞതില്ലാ
ഊരുംനൃപൻകുലവുമാടയുമെന്നുവേണ്ട
പേരുംനിതാന്തമൊരുമിച്ചുമറച്ചുമൂലം. ൧൪൭
ഒരിടമിരുപേർക്കുടീലമ്മട്ടുസൈനികരുംകട-
ന്നരിപുരമതിൽചെന്നാർതന്നായകാജ്ഞനടത്തുവാൻ
ത്വരിതമവനീഭൃത്തുംമൃത്തുള്ളിലേതുമെഴാതെത-
ന്നരിവയർവസിപ്പോരാക്കാരാഗൃഹാന്തികമെത്തിനാൻ. ()
അമ്പഞ്ചോടംഗജനകമ്പടിമുമ്പുപോയാൽ
കമ്പംജഗത്തിലൊരുഭീരുവിനുംഭവിക്കാ

വൻപൻജനേശനരിഭ്രമിയിൽവെച്ചചൊററും-
ക്കാമ്പഞ്ചിയില്ലതിലൊരത്ഭുതമല്ലമണ്ടോ? ൧൪൯

ഗദ്യം:— ഇപ്രകാരം ദുരാശപോൽ ദീൎഘമായും ദുഷ്ടഹൃദയംപോൽ തമസ്സമാവൃതമായും മൃതശരീരംപോൽ നിൎവ്യാപാരമായും രാക്ഷസക്കു പോലും ഭയപ്രദമായും വിളങ്ങുമാ രാജമാൎഗ്ഗം ലഘുതരം ലംഘിച്ചു മദ്ധ്യേരാത്രി ധരിത്രീപുരന്ദരനാരാൽകാരാഗൃഹദ്വാരം ചേരും നേരത്തിൽ

'സൂനായുധാഭ!സുമതേ!സുരഗീതവൃത്ത!
ഹാ!നാഥ!ഹാ!ഹൃദയവല്ലഭ!ഹാ!ദയാബ്ധേ!
ദീനാവനോദ്യത!പൃഥോ!തവഭാവ,മെന്നും
ഞാനാധിവാരിധിയിലാണ്ടുഴലേണമെന്നോ? ൧൫൦

എന്നാലതിന്നൊരുമരുന്നമരുന്നുകയ്യി-
ലെന്നാലവശ്യമതുതാനുപയോജ്യമിപ്പോൾ
മന്നാലലഭ്യമൊരുവൾക്കൊരുവസ്തുവെന്നു
വന്നാലൊടുക്കമതുവാനവനാടുനൽകും.' ൧൫൧

എന്നൊച്ചയൊന്നുകുയിൽക്കുപ്പിടുമാറകത്തു
നിന്നുച്ചലിപ്പതു,മതങ്ങിനെകേട്ടൊരുത്തൻ
എന്നെച്ചതിച്ചിടരുതിങ്ങിനെതമ്പുരാട്ടി!
എന്നുച്ചരിപ്പതുമിളേശനുകേൾക്കുമാറായ്. ൧൫൨

മറന്നാൻതന്നുള്ളംമനുജവൃഷഭൻചാടിയരരം
തുറന്നാൻതൽക്കാരാഭവനപതിതൻനല്ലയിരുടൻ
കറന്നാൻകൈവാളാൽശുഭശകുനമാംതാൎക്ഷ്യനുസമം
പറന്നാൻപക്ഷംപൂണ്ടബലയുടെമുന്നോട്ടതിനുമേൽ. ()

ഗദ്യം: — തദവസരത്തിൽ കാരോദവസിതാന്തർഭാഗത്തി
ലൊരു ഭാഗത്തിൽ

ചീകിക്കെട്ടാത്തകററപ്പുരികുഴൽ,തിലകം
വിട്ടോരാനെററി,ബാഷ്പം
തൂകിക്കാലംകഴിക്കുംമിഴി,മലിനപടം
ചാൎത്തുമാമദ്ധ്യമേവം
ആകെക്കണ്ടാൽകരിങ്കല്ലിനുമകമുരുകും
മട്ടുപെട്ടുള്ളകാൎശ്യ-
ശ്രീകൈക്കൊണ്ടേറെനാളായണിനിരമുഴുവൻ
വിട്ടിരിക്കുന്നതായും, ഫരര്
കന്ദൎപ്പൻതൻകണക്കുംദ്രുഹിണനുടെകടും
കൈക്കുമൊററക്കുലാക്കായ്
വെന്തപ്പാടേദഹിപ്പോരകമൊടുശിവനേ!
ഹന്ത!താപാന്ധമായി
ഇന്നപ്പോൾതീരുമെന്നില്ലതുപടിദുരദൃ-
ഷ്ടാഭിധോല്പാതവാതം-
തന്നിൽപെട്ടോരുകാരാഭവനകനകദീ-
പത്തൊടൊത്തുള്ളതായും, ഫദ്ധഃ
കുപ്പക്കുള്ളാന്തരത്തൊടു,മടവിയതിൽ
വൃത്താനൽത്താരൊടുംചേ-
ൎത്തൊപ്പിക്കുത്തക്കവണ്ണംജനകനുടെകരോ-
രാജ്ഞകല്പിച്ചതായും,
കെല്പൊക്കെപ്പോയുമേററംവിലസുമൊരലസാ-
പാംഗിതന്നംഗമപ്പോ-

ളാപ്രഖ്യാതാവനീശാഗ്രണിസുകൃതബലം
കൊണ്ടുകൺകൊണ്ടുകണ്ടാൻ. ൧൦൬
കോപംകന്യാപിതാവിൽ,പ്രണയമനഘയ-
ത്തനവിയിൽ,ഭൂരിപശ്ചാ-
ത്താപംതന്നിൽ,തിമിക്കുംബഹുമതിവിധിതൻ
കയ്യണിക്കൌശലത്തിൽ,
ലോപംകൈവിട്ടിതെല്ലാമരമൊരുപൊഴുതേ
ചേൎന്നുമിന്നുന്നതാമ-
ണ്ണൂപൻതന്നക്ഷിനോക്കംരതിപതിചരിതാ-
ൎത്ഥതാമത്യൎത്ഥമാണ്ടാൻ. ൧൦൭
അരചൻനിജകാന്തനെന്നുയോഷി-
ത്തൊരുചെറോത്തുധരിച്ചുടത്തുനില്ക്കെ
പരിചിൽതനുപുൽകിമോദമുൾക്കൊ-
ണ്ടുരചെയ്താനവളോടുഭൂപനേവം: ൧൦൮
'വീരശ്രീകാന്ത്യകല്യാനവയജലധിസമുൽ-
ഭൂതശീതാംശുലേഖേ!
ധീരക്കുംവൻകരുത്താംപെരുമലയുരുകും
തുംഗശൃംഗാരധാരേ!
മാരൻതൻദിഗ്ജയാങ്കദ്ധ്വജമതിലെഴുമെ-
ന്നുത്തപ്പൊൽപ്പതാകേ!
ചാരത്താരോമലേ!ചെററധമരണിയുമി-
ദൃഷ്ടനിൽദൃഷ്ടിനൽകൂ. ൧൦൯
കണ്ടാലുംലേശമുള്ളിൽകരുണയൊടിവനെ-
ക്കണ്ണുകൊണ്ടൊന്നുമുന്നിൽ

ചണ്ഡാലൻപാപിഷ്ഠൻമദനിധിപൃഥുഞാൻ
        നിസ്സ്വപക്ഷക്ഷത്രബന്ധു
കണ്ടാലാരുംകൊതിക്കുംകളമൊഴികളണി-
        ഞ്ഞീടുമീടാർന്നൊരോമൽ-
കണ്ണാലങ്കാരമേ!നീമമപിഴകൾപൊറു-
        ത്താലുമിക്കാലമെല്ലാം. ൧൩൦
കരത്സപരംകഴൽതൊഴുംതനുവാന്നതനപി-
ഷ്ഠാത്സപരംവരുവതിന്നതിപാപിയാംഞാൻ
ധൂർത്തല്ലചെയ്തുവഴിയെൻപിഴയല്ലതോർത്താൽ
മൂർത്തംമദീയദുരിതംവിജയിച്ചതത്രേ. ൧൩൧
നിൻതാതൻതൻമദത്തിന്നറുതിചെറുതുചെ-
        ത്തുളംത്തടംകത്തിടുംതപൽ-
സന്താപംതീർത്തുഭൂഭൃൽസഭയിലഭയമീ
        ഞാനഹോ!മാനഹീനൻ
ഹന്താരാൽവന്നുനൽകീലതിനുടെഫലമാ-
        യല്ലയോമൽപ്രയോനി-
ഷ്ക്കന്താവാത്തുള്ളതേവംശിവ!ശിവ!പരമെൻ-
        തനപിയാളംബന്ദിയായീ. ൧൩൨
        ഞാനനഘനനവദ്യയാംനിന-
        ക്കാനനാധരിതദിവ്യസാരസേ!
        നൂനമെങ്കിലുമിവൻപിഴച്ചതും
        ദീനദൈന്യമൊടുനീപൊറുക്കെടോ!’ ൧൩൩
എന്നുംമറ്റുംനൃപാലോത്തമനനുശയമാ-
        ർന്നോതവേജാതവേദ-

സ്സിന്നുള്ളിൽപെട്ടഹൃത്താന്നമരുമബാലമാർ
മൌലിസവ്രീളയായി
മുന്നംകൊള്ളാതമോദാമൃതമതിൽമുഴുകി-
ബ്ബാഷ്പമല്പതരംവാ-
ർത്തനുവീശന്നുമുന്നിൽത്തളിരൊളിവദനം
താഴ്ത്തിനിന്നാൾതദാനീം. ൬൰൪

പടത്തിലെപ്പാവകണ്ണനില്ക്കുമ-
ത്തടിത്തുതെല്ലുതനുവാന്തന്വിയെ
പടുത്വമേറുന്നൊരുകൈകളാൽമുറ-
യ്ക്കടുത്തണച്ചാനടലോടുമന്നവൻ. ൬൰൫

പിന്നീടുണ്ടായതെന്നാൽപാകചപണിപരം
തമ്മിൽനിർമ്മായരാഗം
ചേൎന്നീടുംസ്ത്രീപുമാന്മാരിരുവർ,വിജനമാം
വാസ്തു,വർഷാനിശീഥം
എന്നീവസ്തുക്കളൊന്നിച്ചുകിലവിടെയെഴും
ദേവതാസേവതാനാ-
ത്താനീഭൂപാലർചെയ്താർസപദിമനമഴി-
ഞ്ഞാദ്ര്യമായദ്ദിനത്തിൽ. ൬൰൬

ഹന്തകാരാഗൃഹോദ്യാനപ്പന്തലിൽസ്മരസാക്ഷിയായ്
ഗാന്ധൎവ്വവിധിയാൽകാന്താകാന്തരായിരുകൂട്ടരും. ൬൰൭

യാമംമൂന്നുകഴിഞ്ഞുള്ള-
വാമന്നവരുള്ളപത്തുയോധന്മാർ
ആമന്ദമൊരുരഥത്തോടു
കാമംവന്നെത്തിവാതിലിന്നരികിൽ. ൬൰൮

അതിൽകരേറീട്ടവരപ്പുരത്തിൻ-
മതിൽക്കകംവിട്ടുതിരിച്ചനേരം
ഗതിക്കുവിഘ്നംവരുമാറഹസ്സിൻ-
പതിക്കുദിക്കേണ്ടൊരുദിക്കടുത്തു. ൧൯

മിത്രൻപൂർവ്വാശയിങ്കൽകരമതരമണ-
ച്ചപ്പൊൾനല്ലൊന്നുനിദ്രാ-
മിത്രത്വംവിട്ടെഴുന്നേററെഴുമൊരുജയച-
ന്ദ്രാവനീജീവനാഥൻ
ചിത്രംപുത്രീചരിത്രംചിലപഴമപെട്ടും
ദൂതരോതിക്കേളംബം
ശ്രോത്രംതന്നിൽതറെക്കുംപടിശിവ!ശിവ!ഃക-
ട്ടാത്തനായ്‌വീണുനിന്നാൻ. ൨൦

കറപ്പെട്ടീടുംതൻപുകഴിനെവെളുപ്പിക്കുവതിനായ്-
പ്പുറപ്പെട്ടാൻപോരിന്നുടനടിഭടന്മാരൊടരചൻ
പരപ്പൊട്ടെന്തിന്നാപ്പടയിലുമരിക്കുത്തിയരുളാൻ
തരപ്പെട്ടില്ലല്ലോസപദിജയചന്ദ്രന്നുചെറുതും. ൨൧

എന്നല്ലപൃഥ്വീന്ദ്രശരാവലിയമ്പുവർഷി-
ച്ചൊന്നല്ലപാതിജയചന്ദ്രഭടാളിതന്നെ
കൊന്നപ്പൊലേകി,രുജവായ്ക്കുതുക്കൂട്ടക്കൂടീ-
ട്ടെന്നല്ലയോബുധർകഥിപ്പതുമന്നിടത്തിൽ? ൨൨

പിന്നത്തെക്കഥചൊല്ലിടേണ്ടശിവനേ!
യോദ്ധാക്കളുംമാനവും
തന്നെത്താൻപണയത്തിൽവെച്ചുകരൾനൊ-
ന്താക്കാന്യകുബ്ജേശനും,

കന്നൽത്താർമിഴി!നിൻസപത്നിവിജയ-
ശ്രീയെന്നുപായുന്നതേർ-
തന്നിൽതെല്ലു ചിരിച്ചുരച്ചുപൃഥുവും
ചോർവിട്ടുവേർപെട്ടുതേ. ഫമ്പ

പരംപരംവിട്ടുപയോധികാഞ്ചീ-
പുരന്ദരൻപൂരിതസർവ്വകാമൻ
മരന്ദരമ്യോക്തിയൊടൊത്തൊട്ടക്കം
പുരന്ദരപ്രസ്ഥപുരത്തിലെത്തി. ഫരെ

ഏറ്റെത്താമസിയാതെതന്നെവിധിപോ-
ലപ്പൂരിൽനല്ലേറിടും
നീരിത്താർമിഴിതൻനിതാന്തരുചിരം
കല്യാണഘോഷോത്സവം
പാരിൽതാദൃശമന്യമില്ലതുകണ്ണ-
ക്കണ്ടായിരണ്ടായിരം
നേരെത്താതൊരുനാവെഴുംഫണിയതെ-
ന്താൻനോക്കിവർണ്ണിയ്ക്കണം. ഫരൈ

കുറവൊരുശകലംവരാതെരണ്ടാം
സുരവരനുംശചിയുംകണക്കതന്നെ
ഹരിപുരമതിലേറെമോദമുൾക്കൊ-
ണ്ടിരുവരുമൊത്തുവസിച്ചുസൌഖ്യമോടേ. ഫന്നെ

പൂർവ്വഭാഗം.

——∞※∞——

# സ്വജാതോദ്വാഹം

## ഭാഷാചമ്പു.

—∞∞—

## ഉത്തരഭാഗം.

—

കുന്നിന്മേൽനിന്നിളങ്കൈത്തളിർ,പുരികുഴൽവ-
ണ്ടോ,ടനക്കൊങ്കയാംകൊ-
ത്തെന്നിക്കോലത്തൊടുണ്ടായ്ബ്ബൃഹൽഫലമരുളാൻ
ത്രാണിയാസ്ഥാണുവിന്നും
നന്ദിച്ചേകിപ്രശസ്തപ്രഭയൊടിടതുഭാ-
ഗത്തുപററിത്തഴയ്ക്കും
പൊന്നിൻപൂമെയ്യപർണ്ണാലതയുടെചുവട്ട-
ണ്ടാശ്രയംതീർച്ചയായ്മേ. ൧

ഒന്നേകൊമ്പുള്ളകുത്താൻ,കുടവയർവടപ-
ത്രംകണക്കാകുമോടി-
പ്പോന്നേല്ക്കാൻപെൺനടക്കാൾക്കുള്ളഭയദമാ-
ണാജിയിൽസിംഹനാദം
എന്നേവംഹുങ്കൊടോതുംഗുഹനൊടനുജ!ഞാ-
നാശ്രയംദാനവാരി-
യ്യെന്നേറെപ്പുഞ്ചിരിക്കൊണ്ടരുളിനഗണനാ-
ഥൻറപാദംതൊഴുന്നേൻ.

പൂന്തേനുംമുന്തിരിങ്ങാപ്പഴവുമമൃതവും
        വെല്ലവുംനല്ലപാലും
ചാന്തേലുംകൊങ്കമാർതന്നധരവുമടിമ-
        പ്പെട്ടുപോംമട്ടുമന്നിൽ
ഞാന്തേടുംവാക്കതിന്നീടണമതിനുസരോ-
        ജാസനൻദാസനാകും
കാന്തേ!കാൽത്താർതൊഴുന്നോർകടുകളവുകനി-
        ഞ്ഞീടുനീമൂഢനെന്നിൽ. ൩

ഊഢഃപ്രേമംപൃഥുക്ഷ്മാധവനമവനെഴും
        ജായയാംഛായയേറും
കോടക്കാർക്കുന്തലാളുംവിബുധപരിവൃഢ-
        പ്രസ്ഥമാംചത്തനത്തിൽ
കേടററീടുംയശസ്സാർന്നമരുമൊരമലോ-
        ദന്തമന്തഃപ്രമോദ-
ത്തോടല്ലാതന്നസൂയാഭരമിയലുമരി-
        ക്കുട്ടവുംകേട്ടതില്ലാ. ൪

നോട്ടംതൻനാഭിവിട്ടാദ്ദയിതനുടെമുഖ-
        ത്തിങ്കലായ്വക്കലുക്കം
വാട്ടംവിട്ടററുകൊങ്കക്കിളകിനപുളകം
        മെയ്യുമെന്മേൽകുറഞ്ഞു
തിട്ടംദീപത്തിലുണ്ടാംഭയവുമകലെയായ്
        ജിഹ്വാമൌനംത്യജിച്ചു
പെട്ടന്നഞ്ചാറുനാളിൽത്രപയപസൃതതൻ-
        മേനിതാനേവെടിഞ്ഞു. ൫

തടുത്തിടാൻനീട്ടിയകൈകൾരണ്ടു-
മടുത്തുഭർത്താവെയെടുത്തണപ്പാൻ
പടുത്വമേറുംസഖിമാർക്കുപോവാൻ
കൊടുത്തുതാൻതന്നെയനുജ്ഞരാജ്ഞി. ൬

ഉപധാനമൊടുള്ളചേർച്ചവിട്ടു
ലപനംസുന്ദരമന്ദഹാസരമ്യം
നൃപകാമിനികാമശാസ്ത്രമാകെ
ക്ഷപനാലഞ്ചിനകംഹൃദിസ്ഥമാക്കീ. ൭

നാന്ദീപദ്യംതുടങ്ങിബ്ഭരതമൊഴിവരെ-
ത്തനലിയുംപുണ്യപൂരം
ചേർന്നീടുംഭ്രൂവൃഷാവുംരസമതിനസമ-
സ്ഥത്തിചേർത്തുംവരുത്തി
മിന്നീടുംചന്ദ്രമസ്സുംമൃദുലതളിമവും
ശിക്ഷയിൽസാക്ഷിയാംമ-
ട്ടന്നീവിശ്വംജയിച്ചുംമദനനുടെമഹാ-
നാടകംകൂടിയാടി ൮

അവനവളൊടുചേർന്നുചെയ്തുമേദി-
ന്യവനമവർണ്ണ്യമനന്തനാല്യമേററം
ഭുവനമതിലൊരേടമേവനേവം
നവനവമാംസുഖമാർക്കുമേകിനാട്ടിൽ? ൯

ദ്യം:— അതിശയമതിശയമതിസുരപതിയാം
പൃഥുനൃപകുലമണിതന്നുടെഭരണം
പറവതിനൊരുവനുമരുതരുതുസുഖം
പെറുവതിനിത്ഥമൊരിച്ഛലുമവനി-

ക്കിടയായില്ലാഗ്ഗുണഗണനിധിയൊട്ടു
കിടയായില്ലൊഽനൃപതിയുമമരാ-
വതിതാനിന്ദ്രപ്രസ്ഥമിതെന്നൊരു

മതിമതിയെഴുവോക്കലമുളവായും
ഹര!ഹര!ശിവ!ശിവ!നരനിരമേന്മേൽ
പുരുതരകുതുകംതെരുതെരെയാണ്ടും
കാമംസൽക്രിയ ചെയ്യതിലാർന്നും

ക്രോധംദുശ്ചരിതത്തിലിയന്നും
ലോഭം,സാധനമൊക്കയിൽവെച്ചും
ലോകത്തിനുതാൻധരയിലുദിച്ചും
മോഹംത്രിദശക്കിതുഭൂവല്ലെ-
ന്നാഹന്ത!ഹൃദന്തത്തിൽവളർന്നും
മദമുള്ളത്തിൽചുവടേമാറി-
ഭ്രമമായിട്ടുനരക്കുദവിച്ചും

മാത്സര്യംവൈകുണ്ഠത്തൊടുനൃപ-
വാത്സല്യമെഴുംപുരികയ്ക്കൊണ്ടും
അരിധാന്യത്തിനകത്തുവസിച്ചും
വൈരംമണികളിലൊന്നായ്ത്തീർന്നും
മുത്തോനെഞ്ചിനകത്താപുറവും
മുഗ്ദ്ധേക്ഷണമാരവിരതമാണ്ടും

ഇടമേകാതൊരുപോരമ്പലകാംതൻ
തടമുലയിണതാൻതമ്മിൽചെയ്യാ
ഇടിയുടെകഥ ചിന്തിച്ചാലത്ഭുത-
മുടനമ്മിന്നലിനപ്പുറമായും

വെട്ടുകരംഗപ്പിടമിഴിമാർതൻ-
പിട്ടുപെരുക്കംകണ്ടുനചെയ്യും
കുത്തുനിതാന്താമലയരുവികൾതൻ
ശക്തിപെരുത്തൊരൊഴുക്കിനുചേന്നും
വക്രതപുരികക്കൊടികയ്യൊണ്ടുമ-
കക്കട്ടിപരംകുളുർമുലവൃണ്ടും
തക്കവുമിതുപോൽശിക്ഷയുമുരുരുചി
വാഴ്കംശാസ്ത്രഭയമായ്ത്തീന്നും
പിഴവിധിമന്ത്രികൾകക്ഷികളിലുമൊരു
പൊഴുതുംചെറുതുംകാണാതായും
നിലയില്ലാഴ്കുപയോധിലഭിച്ചും
കുലയെന്നുള്ളതുവാഴയിൽവാച്ചും
തുക്കതുലയ്ക്കുകമല്ലാതെങ്ങുമി-
ളുയ്ക്കുകമൊരിടമിരിയ്ക്കാതായും
തടവുയുവാക്കൾക്കമ്പലകൾതൻക-
യ്യിടയിൽക്ഷണദയിൽവന്നുഭവിച്ചും
ചാക്കജനത്തിനസാമാനങ്ങളെ
വെയ്ക്കുന്നതിനൊരുഭാജനമായും
വഞ്ചനനരരൊടുവനിതാപാംഗം
കിഞ്ചനകുറവില്ലാതെതുടന്നും
പാമ്പന്മാരുടെയൈശ്വധനത്തെ-
സ്സന്തതമേണേക്ഷണമാർകട്ടും
രാജദ്രോഹംകാമിനിമാർതൻ
ഭ്രൂജത്തരമാംവദനംചെയ്യും

തീവെപ്പെന്നതുവേദിയിലുംപി-
ന്നാവിർമ്മോദമടപ്പിലുമായും
പാടിന്നു പാർത്താലൊരിടവുമിളയിൽ
പാടിയലാതെസദൈവഭവിച്ചും
മുട്ടകരിമ്പിനിടയ്ക്കുകടന്നും
തട്ടുനിതാന്തംപന്തിന്നുചേർന്നും
ദേവനസേവവരാതിരുതരവും
ഭൂവിനകംപുരുഷാവലിവാണും
കുടിയെന്നതിന്നുവസിതാർത്ഥംതാൻ
സ്ഫുടമിപ്പൃഥിവിയിലെങ്ങുമിയന്നും
പൊട്ടചെവിയ്ക്കുള്ളിളികിത്തന്നുതാൻ
തിട്ടമെവക്കമതങ്ങിനെതീർന്നും
മൂകതാപരദോഷപ്രകടനമതി-
ലാകുംപടിരസനയ്ക്കുഭവിച്ചും
അർത്ഥത്തിന്നുവിശേഷിച്ചർത്ഥമൊ-
രുത്തനുമിളമേൽകരുതാതായും
ദശ്ക്ഷണദയ്ക്കല്ലാതെതമഃ-
സ്പൃശംനരഹൃദിപിണയാതേയും
ന്ദീരുകുളങ്ങളിൽനിറവായ്നിന്നും
പാരംപനിഹിമവാനിൽവളർന്നും
ക്ഷയവുംവൃദ്ധിയുമൊക്കെച്ചന്ദ്രനിൽ
നിയതംചേർന്നുമുറയ്ക്കുലസിച്ചും
ചിത്രംവിസ്മയമതിശയമത്ഭുത-
മധുരണീന്ദ്രധരാവനവിഭവം!!

ഏകന്നുമാത്രമകമേ പരിതോഷമേത്തു
മേകുന്നതിന്നുപൃഥുവിന്നുകഴിഞ്ഞതില്ലാ
ലോകംനിനയ്ക്കിൽമറ്റു,മാറിനുപാഞ്ഞുവെട്ടാൻ
പോകുന്നപോത്തിനൊട്ടരയ്ക്കിലതെത്രപറ്റും? ൫൦
ആരുംമേന്മേൽപുകഴ്ത്തുംബലനിധിജയച-
ന്ദ്രക്ഷമാരക്ഷിവാനും
പാരുംകാൽകൊണ്ടുതേയ്ക്കുംപെരിയൊരപജയ-
ധ്വാന്തനാമംധരിപ്പാൻ
പോരുംക്രോധംവിഷാദംകുസൃതിഭയമസൂ-
യാഭരംലജ്ജയെന്നീ-
യാറുംചേരുന്നഹൃത്താന്നിശമവശതാ-
ഗാരമായ്പാരമയ്യോ! ൫൧
മാലൊത്തുചൂണ്ടുവിരൽകഷ്ടമുറക്കെമൂക്കിൻ-
പാലത്തിലൂന്നിയതിയായ്നെടുവീർപ്പുവിട്ടും
മേലത്രയുംനയനനീരൊഴിയാതൊഴിച്ചും
കാലത്തെയന്നൊരുവിധത്തിലവൻകഴിച്ചു. ൫൨
ഊണുറക്കമിവവിട്ടുചിന്തയുടെഭാര,
മേറ്റുതലഃയേറ്റവും
താണു,രാജ്യകഥപോട്ടെബന്ധുനികരത്തി-
ലുംകുതുകമെന്നിയേ
ത്തുണപോലഹഹ!ചേഷ്ടയൊക്കെയകലെത്ത്യ-
ജിച്ചുനരനായകൻ
വാണവൈരതരുഹൃത്തടേവലിയകൊമ്പു
കായ്ക്കളൊടുവായ്ക്കവേ. ൫൩

തരളതമതീവപൂണ്ടുവാടും
കരളൊത്താന്നവരൻതനിസ്സ്സാമ്യം
ഗരളത്തിലെഴുംപുഴുക്കളൊടൊ-
ട്ടരുളിത്തന്നെവസിച്ചിവണ്ണമോർത്താൻ: ൧൪

'പാതിവ്രത്യത്തൊടെന്നെപ്പരിചിലുപചരി-
        ച്ചിത്രനാൾപാർത്തനവ്യ-
ഖ്യാതിസ്ത്രീയെത്തനൂജാസഹിതമഹിതനാം
        ധൂർത്തെഴുംപൃഥിളേശൻ
ഹാ!തിട്ടംകട്ടുകഷ്ടേ!ഹരഹര!വിധിയ-
        ന്ത്രത്തിരിപ്പെന്തൊരേപ്പാ-
ടാധിപ്പെണ്ണെന്നെവേൾപ്പാനശുഭതരമുഹൂ-
        ർത്തത്തിലാചാര്യനായാൻ. ൧൫

പോയല്ലോകാന്ത്യകല്യാണചയമഹിമകിഴ-
        പ്പോട്ടു,മദ്ദിഷ്ടമിമ്മ-
ട്ടായല്ലോ,ദോർബ്ബലംകൊണ്ടിവനൊരുമടമ-
        ണ്ടെന്നതുംതീർന്നിതല്ലോ,
തീയല്ലോകത്തിനീറുന്നതുകരളിനകം,
        ദൈവമേ!ചെയ്വതെന്തെൻ-
ശ്രീയല്ലോപോയതാക്കുംനരകമിതിനുമേൽ
        ഹന്ത!മറ്റെന്തുമന്നിൽ? ൧൬

ഒരിക്കൽതോററാലുണ്ടൊരുകുറിജയിപ്പാൻവഴിയത-
ങ്ങിരിക്കട്ടേവേണ്ടില്ലതുവെറുമുണക്കച്ചെറുതൃണം
പിറക്കൊക്കുംഫാലംപെറുമൊരുതനൂജസ്സ്വബത!മാം
മറക്കാൻവന്നല്ലോമനമതുമലസ്സോർത്തദുരിതം. ൧൭

അല്ലെന്നാലേതെനിക്കാത്മജ? യിളയിലിനി-
ശ്ശത്രുവിൽശാത്രവൌഘം
മെല്ലെന്നുണ്ടാമവൎക്കുള്ളൊരുജനനിയെയോ
പുത്രിയെന്നോൎത്തിടേണ്ടു?
തെല്ലിന്നെന്തിന്നുഹൃത്തിൽദയ?പൃഥുപൃഥിവീ-
ക്ഷത്രഗോത്രംസമംഞാൻ
വില്ലൊന്നാന്നാൽപതിക്കുംകരികരധുതമാം
താമരത്തണ്ടുപോലേ.’ ൫൮

തന്നെത്താൻവീരവാദംചെ-
യ്യുന്നതെട്ടിനമീവിധം
നിൎന്നിദ്രനാംനൃപൻപാരം
ഖിന്നതത്തൊടുപോക്കിനാൻ. ൫൯

ഗദ്യം:— അപരമാം ദിനാരംഭത്തിൽ ചൂഡാരികതമാമുത്തമാംഗത്തിലൊരു ചെറുതൊപ്പിയുമതിന്മേലുറുമാൽകെട്ടുമിരു കവിളിലുമിരുളിൻ നിറമാന്ന രോടിയെഴും താടിയും തടിച്ച ദേഹവുമടച്ച കഞ്ചുകവുമായൊരു പുരുഷൻ മഹാരാജസന്നിധിയെ പ്രാപിച്ചു.

ആൎക്കുംഹൃത്തിൽഭയംചേൎത്തമിതബലമൊടും
ഘോരതാംപൂരതിങ്കൽ
പാൎക്കുംഷാഹബ്ബുദീൻതൻപ്രഥമസചിവനാ-
യുള്ളകുട്ബുതന്നെ
വീൎക്കുംകൌതൂഹലംപൂണ്ടവനിപതിനിരീ-
ക്ഷിച്ചുതന്നാക്ഷിരണ്ടും

വാക്കംഹർഷാശ്രുവെക്കൊണ്ടരമവനഭിഷേ-
കത്തെയാദ്യംനടത്തി. ൨൦
വീര്യാഗാരംതുരുഷ്കക്ഷിതിപനജഗരം
മൂഷികപ്പൈതലെപ്പോ-
ലാര്യാവർത്തംഗ്രസിപ്പാൻതുടരുവതറിയാ-
തമ്മഹീവന്മഹേന്ദ്രൻ
കാര്യാകാര്യങ്ങൾനോക്കാതുടനടിദൃഢമാം
സന്ധിയമ്മന്ത്രിയോടായ്
ഭൂര്യാമോദേനചെയ്താൻ,പരനൊടുപകതാ-
നാന്ധമാംഹന്ത!മന്നിൽ. ൨൧
'പക്ഷംരണ്ടിനകംപൃഥുക്ഷിതിപനെ
സ്വർഗ്ഗത്തിലാക്കിത്തരാൻ
പക്ഷംരണ്ടിനിയില്ലമോദമിയലും
മത്സ്വാമ നിസ്സീമമായ്
അക്ഷന്തവ്യമഭൂതപൂർവ്വമപരാ-
ധത്തിൻപ്രതീകാരവും
നൽക്ഷത്രാന്വയരത്നമാകിയഭവാൻ
ചെയ്യാതെപൊയ്യേതുമോ?' ൨൨
മുറയ്ക്കിവണ്ണംപലതുംകഥിച്ചാ-
ത്തുരുഷ്കമന്ത്രിപ്രവരൻതദാനീം
കരൾക്കസൌഖ്യംനൃപനേറമേകി-
പ്പുരുക്കമുൾക്കൌതുകമോടുപോയാൻ ൨൩
പാലിക്കേണ്ടതുപുണ്യഭൂമി,പൃഥുവും
താനംധരിത്രീശർതൻ-

മൌലിസ്സ്ഥാഭരണങ്ങളും, കാലഗതിയോ
　　വല്ലാത്തതെല്ലാററിലും,
മാലേൽക്കാൻവഴിതൻെറപുത്രിയണയോ-
　　ല്ലെന്നൊന്നുമന്നൃപൻ
ബാലക്കപ്പമറിഞ്ഞതില്ലശിവനേ!
　　ഹാഹന്ത!മോഹാന്ധനായ്. ൨൪
കത്തിതന്നൊടുകഴുത്തുവെട്ടുവാൻ
മൈത്രികക്ഷിതുടങ്ങുംവിധംപരം
അദ്ദിനംബത!തുരുഷ്ക്കസർവ്വമ-
പ്പൃത്ഥ്വിതൻപതികഴിച്ചുതൃപ്തനായ്. ൨൫
'കൊള്ളാമിപ്പാളയത്തിൽപട,രേതമഹീ-
　　പാലർദുഷ്ക്കാലവഹ്നി-
ജ്ജ്വാലായ്ത്താനേദഹിപ്പോരവസരമിതിലെ-
　　ക്കാററുതുററാൻവിശേഷം
എല്ലാരുംപോരിനായിട്ടുടനടിനടകൊ-
　　ണ്ടീടുവിൻവീടുകാക്കാ-
നല്ലാവിങ്ങുണ്ടുകൈക്കൊള്ളുകതുടിതിജയ-
　　ശ്രീയെയോ,ഘോരിയെയോ. ൨൬
ഒരുവിനാഴികമാത്രമനന്തരമേൽ
മരുവിടാൻവിധിയെങ്കിലതിന്നകം
പുരുയശസ്സുലഭിപ്പവനാരവൻ
പുരുഷനന്യനഗണ്യവിഷപ്പുഴു. ൨൭
ചൂഡാലേശംവഹിസ്സുംതലകളരിയുവിൻ,
　　ഗോക്കളെക്കൊന്നുതിന്മിൻ,

വേദാമ്നായമെല്ലാം ദഹനനിലെറിവിൻ,
ക്ഷേത്രസാൎത്ഥം തകൎപ്പിൻ,
നാടാകെത്തീ കൊളുത്തിൻ, നലമുടയ ശിലാ-
ലോഹരൂപങ്ങൾ കണ്ടാ-
ലുദ്ധാടോപം പൊടിപ്പിൻ, ത്രിപഥഗയിലുമേ-
ദ്ധ്യത്തെ നിത്യം കലക്കിൻ. വൃ
ചാരം പൂശുന്ന ദേഹം ഝടിതി കഷണമായ്
വെട്ടി യജ്ഞോപവീതം
പാരം ഭഞ്ജിച്ചു കൈവൎത്തരു വലയിടുവാൻ
നൽകുവിൻ നിൎവ്വിശങ്കം
സാരസ്യം ചേൎന്നൊരീ ബ്രാഹ്മമതമിളയിൽ മുറ-
ച്ചു പ്രസിദ്ധിക്കുന്നതിന്നും
വേരറ്റീ ഹിന്ദുരാജ്യം മുടിയുവതിന്നുമായ്
വേല ചേലോടു ചെയ്യിൻ. ഫൻ
കയ്യിൽ കുറാൻ കാഫർ ധരിച്ചിടാഞ്ഞാൽ
മെയ്യിൽ കൃപാണം പിടിയോളമേറി
തിയ്യിൽ തൃണം പോലെ ചരാക്ഷനാശം
ചെയ്യിക്കു നമ്മൾക്കിതു നല്ലകാലം.' നം
ഇത്തരം ബത! മതഭ്രമത്തോടുരചെയ്തു
മുല്ലവികൾ കലൎന്നുടൻ
യുദ്ധഭൂമിയെയണഞ്ഞിടുന്നൊരു മഹമ്മ-
ദാധിപതിവാഹിനി
ഒത്ത കാററിനൊടു ചാനിവിത്തലമൊഴുക്കി-
ലോറവുമിറക്കമാ

മത്താരത്തിലിളകുന്നവഞ്ചിയൊടുതുല്യ-
 മാംഗതിവഹിച്ചതേ. ൩൫
പോരിൽതന്നൊടെതൃപ്പതിന്നുപടയൊ-
 ത്തെത്തുന്നവൃത്താന്തംനൃപ-
ന്മാരിൽസത്തമനാംപൃഥുക്ഷിതിവരൻ
 പെട്ടെന്നുകേട്ടീടവേ
കാറിൻവൻനിനദംശ്രവിച്ചമയിലോ-
 ടൊത്തുള്ളമുത്തുള്ളതിൽ
പേറിപ്പാർത്തു,കരുത്തെഴുംപുരുഷർതൻ
 ചട്ടററമട്ടിത്ഥമാം. ൩൬

'അപ്പാതകോദവസിതംനരനായകാനാ-
യോൽപ്പാതഃകതൃജയചന്ദ്രനെനിസ്സനാശം
തപ്പാതെവന്നണവതിന്നുതുരുഷ്ക്കരോടൊ-
ത്തപ്പാ!തുടന്നിതൊരുനൂതനമൈത്രിചാലും . ൩൭

എന്നാലെന്തു?വരട്ടെവന്നിടുവതെൻ-
 ധർമ്മംപരന്മാരെവെ-
ന്നിന്നാട്ടിന്നുശുഭത്തെനൽകിടുവതാ-
 ണീശൻപ്രസാദിക്കുകിൽ
എന്നാൽകാൽനിമിഷത്തിൽവദ്ധ്യർനിയതം
 ശത്രുക്കളാം,യുദ്ധക്ഷമ-
സ്സിന്നാരാൽനടകൊണ്ടിടട്ടെഭടരാ-
 യുള്ളോരിതല്ലോത്തരം.' ൩൮

എന്നുഷസ്സിലുരച്ചുഃപോരിനാ-
യന്നുടൻപൃഥുപുറപ്പെട്ടുംവിധൌ

ഇന്ദുവക്ത്രാനിജകാന്തയന്തികേ
ചെന്നുനിന്നുചെറുതിത്ഥമോതിനാൾ: ൩൫
'എന്തിനിപ്പൊഴുചിലപ്പതിത്ഥമറിവി-
ല്ലാതെന്നുയാതൊന്നുമേ
ചിന്തിപ്പാൻകണവൻതുടങ്ങരുതടൽ
ക്കിന്നോളമെന്നാളിലും
വെൺതിങ്കൾക്കെതിർകീർത്തിനേടുമവിടെ-
യ്ക്കുത്സാഹമിസ്സാഹസം
ചിന്തിച്ചപ്പൊഴരച്ചിടുംരസനതാൻ
വൈകാതെനൽകീർത്തുലോം. ൩൬
അത്തരമുള്ളൊരുഞാനെ-
ന്നിത്തരമിന്നോതിടുന്നതെന്നാകിൽ
ഉത്തരമുരചെയ്തിടുവൻ
സത്വരമെൻനാഥ!കേട്ടുകൊണ്ടാലും. ൩൭
എന്നിൽകനിഞ്ഞിരവിലിന്നലെയുഷവാർത്ത
ചൊന്നില്ലയോ,ദയിതനായതിനപ്പുറംഞാൻ
വന്നിദ്രതൻനടുവിൽവെച്ചുമനസ്സുഖണ്ടായ്
ഭിന്നിപ്പുമാറൊരുകടുത്തകിനാവുകണ്ടേൻ. ൩൮

ഗദ്യം:— ആ സ്വപ്നത്തിനു മൂന്നു പിരിവുകളുണ്ടെന്നു പറയണമെന്നാമതായൊരു ഭൂതമെൻപുരോഭാഗത്തിൽ വന്നു സുജാതേ!നോക്കുക നിന്റെ ഭർത്താവിന്റെ ജീവൻ മുസൽമാന്റെ ഖഡ്ഗത്തിന്മേൽ തൂങ്ങുന്നതു കാണരുതേയെന്നു പറകയും കുറെ കഴിഞ്ഞു ഞാൻ നാഥ!ഭവാൻ രിപുരുധിരപാംസുക്കിനാൽ മലീമസമായ കഞ്ചുകത്തോടു കൂടി വരുന്നതു കാൺകയും ചെ

 സ്സിരിക്കെ, രണ്ടാമതുമാ സ്വരൂപമാവിർഭവിച്ചതാ രാജ്ഞി!നിൻദ യിതൻ വിജയിയായ് വരുന്നതു കാണ്മതില്ലേ? വേഗമാലിംഗനം ചെയ്താലുമെന്നുരയ്ക്കയും വീണ്ടും കുറെക്കഴിഞ്ഞു നോക്കുമളവില ഹോ! മഹാകഷ്ടം! പരമസങ്കടമതെങ്ങിനെ ഞാൻ കഥിപ്പതെ ൻപ്രാണനായക!ഭവാൻ ശത്രുരാജധാനിയിലൊരു മഹാന്ധകാ രപരിപൂർണ്ണമാം കാരാഗൃഹത്തിലസംഖ്യക്ഷതങ്ങളിൽനിന്നനർഗ്ഗള മായ് പ്രവഹിക്കുന്ന ശോണിതനദികൾക്കകം നിശ്ചേഷ്ടനായ് ശ്ശയിക്കുന്നതെൻമഹാപാപം ചെയ്തോരീ മിഴിയിണക്കു ലക്ഷീഭ വിക്കയുമുടൻ മൂന്നാമതുമാ മൂർത്തി മുന്നിലെത്തി നോക്കിയാലും നിൻെറ വല്ലഭനവസാനം സമാസന്നമെന്നു നിഷ്ഠുരണമായ് വ ചിച്ചന്തർദ്ധാനം ചെയ്കയും ചെയ്തു.

ഇതിന്നുമേലെങ്ങിനെവല്ലഭൻപോ-
വതിന്നുഞാൻസമ്മതമേകിടുന്നു?
ചതിക്കുമയ്യോ!രിപുപിന്നെയെന്തി-
ന്നുതിക്കൊരാലംബമില്ലാതലത്തിൽ? ൩൯
എന്നോതിക്കണ്ണുനീർവാർത്തരികിലവശയായ്
നില്പോരസ്സുഭ്രുവെപ്പാ-
ർത്തെന്നോമൽപ്രാണനാഥേ!മതിമതിഭവതി-
ക്കെന്തുസംഭ്രാന്തിയേവം?
ഇന്നോർത്താൽവീഴ്ചവാന്മാർക്കണിമണിപൃഥുഭ്ര-
ജാനിപോരിന്നുപോകേ-
ണ്ടെന്നോനിർമുഗ്ദ്ധമാംവാക്കബലകൾബലമെ-
ന്നുള്ളതില്ലാത്തപേർതാൻ. ൪൦
ഓരോതരംഭയമിതെന്തിനു?ശത്രുവംശം
വേരോടുവെട്ടിയെരിതീക്കിരയാക്കിലാക്കിൽ

നേരോടുനിന്നരികിൽഞാൻനിയതംവരുന്നേൻ
താരോടിടഞ്ഞമിഴി!താമസിയാതെതന്നെ.' ൪൧
എന്നിത്തരംമൊഴിയുരച്ചവളുന്നബാഷ്പം
തന്നുത്തരീയമതുകൊണ്ടുതുടച്ചുനീക്കി
അന്നത്തിനൊത്തനടയാമവളെക്ഷമേശ-
നന്യൊത്രയുംപ്രണയമാൎന്നുപുണൎന്നുകൊണ്ടാൻ ൪൨
നീലത്തഴക്കുഴലിയാളെവെടിഞ്ഞുരാട്ടു-
ക്കാലത്തുപോരിനുതുടൎന്നുളവപ്പുരത്തിൽ
ചേലൊത്തസൈനികരസംഖ്യർനിരന്നുനിന്നാർ
താലദ്രുപങ്ക്തികൾകടൽക്കരയിൽക്കണക്കേ. ൪൩
പീനതപമാൎന്നതനുവൊത്തുകടത്തിൽനിന്നു
ദാനംപൊഴിപ്പൊരുമദോൽക്കടവാരണങ്ങൾ
നൂനംസപശാത്രവപമുജയവാരണങ്ങൾ
വാനത്തിൽമേഘനിരപോലെനിരന്നുനിന്നു. ൪൪
ഊഴിക്കധീശനരുളാലനിലൻറവേഗം
പാഴിൽപ്പെടുത്തിയജവംപെടുമശപവൃന്ദം
കേഴിക്കുവാൻപരരെവന്നുനിറഞ്ഞുതുള്ളി-
മാഴിക്കകത്തിളകിടുംതിരമാലപോലെ. ൪൫
പാരാതെസാരഥികളുത്തമമാംശതാംഗം
ധാരാളമപ്പൊഴവിടെക്കുസമാനയിച്ചു
ഓരോന്നുമേപടനിലത്തയുതാംഗഭംഗം
നേരോടുചെയ്യുതിനുശക്തിയെഴുന്നതല്ലോ. ൪൬
മെത്തുംരസത്തിനൊടുസൈന്ധവയോഗമാന്നൊ-
രത്തുംഗവാഹിനികൾതാമസിയാതെതന്നെ

പെത്തുംകലുക്കമിയലാത്തവിപക്ഷഭൂഭൃ-
ത്തെത്തുന്നതാംവഴിമുറയ്ക്കുഗമിക്കുമാറായ്. ൪൭
നാകത്തിൽനിന്നുമതുപോലിളയിങ്കൽനിന്നും
വേഗത്തിലാശകൾനിറഞ്ഞുനഭസ്ഥലത്തിൽ
ഏകത്രധൂളികൾനിരന്തരമൊത്തുകൂടി
ലോകത്തിനത്ഭുതമണച്ചുനിതാന്തമപ്പോൾ. ൪൮
അന്യത്രബൃംഹിതമതിന്നനുകൂലമായി-
ട്ടന്യത്രകർണ്ണകഠിനംപൃഥുസിംഹനാദം
അന്യത്രഘോരതയെഴുംഹയപങ്ക്തിഹേഷ-
യന്യത്രഭൂതഭയദംഗുണഘോഷപൂരം. ൪൯
കയ്യുംജനസ്സുമൊരുപോൽസഫലീകരിച്ചു
മെയ്യുംമനസ്സുമൊരുമിച്ചമരിന്നുനൽകി
ശ്രീയുററയോധർകണിശത്തിലരിവ്രജത്തെ-
ക്കൊയ്യുന്നതിന്നസിയെടുത്തുനടന്നുതൂർണ്ണം. ൫൦
വേണുന്നപോൽശരളമാന്നലിവററുലക്ഷ-
പ്രാണങ്ങൾപോക്കുവതിനുററപടുത്വമോടേ
കാണുന്നവക്കരളിൽതരളത്വമേകി-
ത്തൂണങ്ങളിൽപരമജിഹ്മഗപങ്ക്തിവാണു. ൫൧
ഇത്ഥംക്ഷണേനസമിതിക്കുമഹാമഹേന്ദ്ര-
പ്രസ്ഥത്തിലുള്ളരിയധീരരണഞ്ഞനേരം
മുത്താർന്നുനാരദമുനീന്ദ്രനവക്കു വാക്കും
ശാസ്ത്രത്തിലെപ്പടുതകാണ്മതിനോടിയെത്തീ. ൫൨
പാരംപ്രധാനനയകൌരവർവാസരംപ-
ണ്ടീരൊൻപതേററുപടവെട്ടിയപുണ്യഭൂമി

ഘോരംഭയപ്രദമെടൽക്കളമാക്കിവാണു
വീരൻപൃഥുക്ഷിതിപനപ്പൊഴുതൊന്നുകൂടി. ൭൪
പാരാവാരോരുഘോഷം,പ്രളയഘനരവം,
പാർവ്വതീശാട്ടഹാസം,
ഘോരാകാരംനൃസിംഹാരവ,മജിതനെഴും
ചണ്ഡകോദണ്ഡനാദം,
കാരാഗാരസ്ഥലങ്കാപതിരുദിതമിവ-
യ്യൊത്തിടുംശബ്ദമോടും
ധീരാരാതിക്ഷമാനായകബലവുമടു-
ത്തെത്തിയുദ്ധത്തിനപ്പോൾ. ൭൫
അദ്ധ ചന്ദ്രാങ്കിതശിരസ്സൊത്തതദ്വൈജയന്തികൾ
യുദ്ധക്കളത്തിൽശോഭിച്ചു രുദ്രാദപ്പോലെനിർഭരം. ൭൬
ഗോക്കളെബക്ഷണംചെയ്യോർചകോരങ്ങൾക്കുതുല്യമായ്
ബ്രഹ്മചാരികളെപ്പോലെസമിത്തിൽകൊതിയുള്ളവർ ഒന്നു
ഗ്രാവംപോൽപോർക്കളത്തിങ്കൽദ്രവംതെല്ലറിയാത്തവർ
മാറിനെന്നതുപോൽവീതികേറാനുംവേണ്ടതുള്ളവർ ൭൭
ദൈത്യാരിഭഗവാനെപ്പോൽനിത്യംസംക്രന്ദനപ്രിയർ
ശിതികണ്ഠസ്വാമിയെപ്പോൽക്രുദ്ധപംസംനടത്തുവോർ ൭൮
തുരുഷ്കഭൂമിപാലൻതൻകരുത്തുള്ളോരുസൈനികർ
ഉരുക്കാൽതീർത്തമെയ്യുള്ളോരൊരുത്തനോക്കിൽവന്നിതോ? ൭൯
കാലാൾസംസ്തുതപാദമൊട
മലയാളംചേർന്നൊരൊററവാക്കവരിൽ
പാരംസാദികൾനിർജ്ജര-
വാരപ്രമദാമനഃപ്രസാദികൾപോൽ. ൮൦

ഗദ്യം:— അമ്മാന്യവുമസാമാന്യവുമാം സൈന്യമോട ദൈന്യഹീനനും ശൂന്യബുദ്ധിയുമാം ജയചന്ദ്രനും തന്റെ സാന്ദ്രമാം ബലത്തെ സത്വരം യോജിപ്പിച്ചു.

ദ്യുതിനിതരാംചേൎന്നവനവധി
കുതിരകളോടൊത്തരണ്ടുസേനകളെ
എതിരിൽകണ്ടുജളത്വം
മതിയിൽപൂണ്ടസ്തമിച്ചുസപ്താശ്വൻ. ൱൭
അദ്ധ്വാന്തമെത്തുകിലിനനുവിയത്തിലപ്പോ-
ളദ്ധ്വാന്തമെത്തുമതിനെത്തടയേണ്ടതിന്നായ്
ശുദ്ധാന്തരംഗമെഴുമിന്ദുതടിയചാരു-
ശുദ്ധാന്തമൊത്തവിടെയെത്തിലസിച്ചുവാരം. ൱൮
മാരാരാതിശിരസ്സു,വൈഷ്ണവപദം
താരങ്ങളോഴുംചിത്തവും
പാരാതേററമലങ്കരിപ്പൊരുകലാ-
നാഥൻപ്രകാശിക്കവേ
ആരാൽപോയിടണംമനോജ്ഞതമുറ-
ങ്ങുന്നാൽമറിച്ചന്നഹോ
ധാരാളത്തിലതെത്തിമുന്നിലധികം
ലോകത്തിനാകെട്ടുദ്ധം. ൱൯
പോരിന്നൊരുങ്ങുമരികൾക്കെഴുമുള്ളുവിട്ടു
വേറിട്ടുവായ്പൊരുതമസ്സഖിലംനിശേശൻ
ഹാരിത്വമേററമിയലുന്നൊരുതൻകരത്താൽ
പാരിങ്കൽനിന്നുപരിചോടുപറിച്ചെടുത്തു. ൱൰
ആയാമിനിസ്സുപികളെല്ലാരിനോദയത്തി-
ലായാമമുള്ളൊരുസുഷുപ്തിയെയോക്കകാണ്ടാ

ശ്രീയാളുമാണ്ടുരശേഷമുറങ്ങിയില്ല?
മേയാൻവിടുംപശുവിനെന്തിനുപുല്ലുകൊമ്പിൽ? ൱൭
എന്നോമനക്കുലമലംകൃതമാക്കിടുന്ന
മന്നോരുമുണ്ടിതിലവക്കവസാനകാലം
വന്നോരുനാളെതിരിലെന്തിനുഞാനിരിപ്പ-
തെന്നോനിനച്ചുശശിയന്നുനഭസ്സുവിട്ടു? ൱൮
വെക്കംകിഴക്കഥവെളുത്തുദയാദ്രിതന്മേ-
ലക്കർമ്മസാക്ഷിഭഗവാനെഴുന്നള്ളിയപ്പോൾ
ഉൾക്കട്ടിക്കൂടമരിസംഘതിപോരിനായി-
ത്തക്കത്തിലേറ്റുപൃഥുഭൂപനൊടാത്തരോഷം. ൱൯

ആർത്തത്രാണപരായണനതപമനിശം
കൈക്കസ്സാണ്ടുചാൽക്കൊണ്ടോര-
പ്പാർത്ഥൻതന്നുടെതേർതെളിച്ചഭഗവാൻ
തൻപത്തുവൻപെത്തുവാൻ
ഓർത്തല്പംഭയമെന്നിയേപൃഥുനൃപാ-
ലോത്തംസമുത്താസുഹൃൽ-
സാർത്ഥത്തോടുസമംപടക്കെതിരിടും
സൈന്യത്തോടായ്നേർത്തുതേ. ൱൰

ആനക്കാന,രഥംരഥത്തിനു,പരം
കാലാൾക്കുകാലാൾ,ധനു-
ർബ്ബാണത്തിന്നുശരം,ഹയത്തിനുഹയം,
സാദിക്കുഹോസാദിയും,
നൂനംവേലിനുവേൽ,മുറക്കുത്തുകണ-
ക്കസ്ത്രത്തിനസ്ത്രം,മഹാ-

മാനംപൂണ്ടെതിരാളിമാരുയിർമറ-
ന്നിമ്മട്ടുപോരാടിനാർ. ൯
കല്ലോക്കുംകരളുംവൃഷത്തൊടെതിരാം
തോളുംഭയംകണ്ടിടാ-
തുള്ളോരുള്ളമിരുമ്പുലക്കതൊഴുവോരു-
ദ്ദണ്ഡദോർദ്ദണ്ഡവും
ചൊല്ലോക്കുന്നേകരിമ്പനയ്ക്കുസമമാം
മെയ്യുംവെറുംതുച്ഛമാം
പുല്ലൊത്തുള്ളശരീരബന്ധവുമിയ-
ന്നീടുന്നൊരീടാർന്നവർ ൧൦
തങ്കയ്യുംരിപുവിന്റെവായുമൊരുപോൽ
മണ്ണേന്തിയെന്ന്യേദൃഢം
മുൻകാൽവെച്ചതെടുത്തിടാതടലിൽനി-
ന്നുൾച്ചൻവലിയ്ക്കുംവരെ
തിങ്കൾപ്പൂമുഖികീർത്തിയോഷയുടെയോ
വിൺതയ്യലാൾതന്റെയോ
കൊങ്കക്കുന്നിണരണ്ടിലൊന്നിൽവിഹരി-
ച്ചില്ലാതെനില്ലാതവർ ൧൧
ശൂലംവാൾഗദകുന്തമീട്ടിമുസലം
ചാപംതുടങ്ങിദ്വിഷൽ-
ജാലത്തെക്കൊലചെയ്വതിന്നുതകിടും
ശസ്ത്രങ്ങളൊത്തങ്ങിനെ
സാലംതോററകരത്തിലാജിധരമേ-
ലഭ്രത്തിൽമേഘംമഴ-

ക്കാലത്തെന്നകണക്കവന്നുകയറു•
    കെല്പിന്നിരിപ്പൊന്നവർ ൭൨
തന്നാട്ടിന്നുമത ൻമതത്തിന്നുമതിൻ
    രാജാവിനുംമേൽക്കുമേൽ
നന്നായ്‌വന്നിടുവാൻമരിക്കിൽനരർതൻ
    ജന്മംപരംമാന്യമാം
എന്നാരാൽനിരുപിച്ചതിന്നുതരമൊ-
    ന്നേകുന്നതിന്നിശന്നോ-
ടന്നാളുംമനതാരിൽവാഞ്ഛയൊടപേ-
    ക്ഷിപ്പോരുസൽപ്പൂരുഷർ ൭൩
യുദ്ധക്ഷോണികളിൽകബന്ധനിരതൻ-
    താളത്തിനൊത്തുള്ളതാം
നൃത്തംവെച്ചസിക്കുവോർതലമുതൽ
    ക്കാലോളമെല്ലാടവും
പ്രത്യംഗംഭയമേകിടുംവ്രണകിണം
    പൂണ്ടോരുകണ്ണിരവ-
പ്രാർത്ഥ്യസ്ഥൈര്യനികേതർചെയ്തുനിതരാ-
    മായോധരായോധനം. ൭൪
ചാകുന്നൂയോധരോരോന്നൊടിയിലുമൊരുപാ-
    ടാ,യതോർത്തായതാർത്ത്യാ
പേകുന്നുസൈന്യനാഥക്കതളിര,തുക-
    ണ്ടാർത്തുതച്ചുത്രുവൃന്ദാ
ത്തുകുന്നുഹർഷബാഷ്പം,കരബലമെഴുവോ-
    രാജിഭൂദേവതയ്ക്കാ-

യേകുന്നുതൃപ്തിയാംമട്ടഖിലവിഭവമോ-
ടൊത്തതാംസത്ര്യതൂർണ്ണം. ൧൭
എയ്യുന്നുലക്ഷ്യമൊപ്പിച്ചരിഭടർവിശിഖം,
ചെന്നതൊന്നിച്ചുകേറി-
ക്കൊയ്യുന്നുസംഖ്യവിട്ടോരുയിരുപയറുപോൽ
കർഷകൻ,ഹർഷപൂർവ്വം
പെയ്യുന്നു പുഷ്പവർഷംഗഗനചരർ,മദി-
ച്ചാർത്തുവാനത്തുനൃത്തം
ചെയ്യുന്നുവീണയേന്തുംമുനി,യൊരുവനെഴും
ദുഃഖമന്യന്നുസൌഖ്യം. ൧൮
കൂടുന്നുവാശിയോധക്കമതില,തിനാൽ
മൂക്കുമൂക്കോടുമുററും
മൂടുന്നു സായകത്താൽഗഗനവുമിളയും,
ഭൂതവേതാളസാർത്ഥം
ആടുന്നുതൃപ്തികൈക്കൊണ്ടമർനിലമതിൽനി-
ന്നു,ന്തമില്ലാത്തൊരാറാ-
യോടുന്നുഹസ്തികുംഭാദികപുളിനഗണ-
ത്തോടുമീടാർന്നരക്തം. ൧൯
ചേരുന്നുനാകലോകംതരുണർ,ഗണികമാർ
തമ്മിൽനന്മണ്ടതല്ലി-
ക്കീറുന്നുമുൻപുമുൻപെന്നവരൊടണവതി-
ന്നു,വ്വരസ്സുള്ളഭാരം
തീരുന്നു, ചിത്രഗുപ്തൻമുറിയിലൊരുവിധം
മിക്കറിക്കാർട്ടുമെത്തി-

ക്കേറുന്നുകാററു,പിൻപുംപടയുടെകെട്ടതി-
 ക്ലേത്തുമേഭേദമില്ലാ. ദ്രു
പിഴക്കുന്നുതാളംപരവശതയാൽകിന്നരതതി-
യ്ക്കൊഴിക്കുന്നുചെല്ലംമ്മൃതരെമടവാർനിസ്പൃഹകളായ്
പഴിക്കുന്നുതന്നെസ്സമരഹിതമാംനന്ദനവനം
കഴക്കുന്നുകൈത്താരമരപുരശില്പിക്കുമധികം. മൻ
വെള്ളിക്കുന്നൊന്നുപൊൻകുന്നപരമിവയൊഴി-
 ഞ്ഞിങ്ങുരത്നങ്ങളെക്കൊ-
ണ്ടില്ലിന്നോളംചമച്ചുള്ളൊരുഗിരിയധുനാ
 പത്മരാഗാദിയേകം
കില്ലില്ലെത്തുന്നുപക്ഷേപുരരിനിയുമുദി-
 ച്ചാലയംതീപ്പെട്ടതാവാ-
മല്ലിത്താർബാണവൈരിക്കുടൻനിലമൊരുസ-
 ന്ദേഹമന്നേരമേകീ. വ്യം
സ്തനകമലതൻചോടിക്കുചേരും
ദ്ര്യുതിപടരുംവിധമാപ്പയഃപയോധി
ഒത്തുപൊഴുത്തുവിടന്നചെമ്പരുത്തി-
പ്പൂത്തുമലർതന്നുടെകാന്തിയേന്തിനിന്നു. വ്യഫ
ഓമൽച്ചാമരമായിടുംചികുരവും
 വില്ലാകുമാച്ചില്ലിയും
വാർമെത്തുംകരികുംഭമായകുചവും
 തദ്ധസ്തമാമൂരുവും
ശ്രീമത്തായൊരുശംഖമായഗളവും
 കൈക്കൊണ്ടുരക്താംബരം

കാമംപൂണ്ടരണാവനിക്കുവശരായ്
പോരാന്നപോരാളിമാർ. വൃമ

എത്തുന്നവൈരികളെവാഴകണക്കവെട്ടി-
വീഴ്ത്തുന്നൊരസ്സമരസിംഹനെനേൎക്കുനോക്കി
പേൎത്തുംനൃപാലനിവനാദിയിലിട്ടനാമ-
മൊത്തെന്നുകാണികൾപെരുത്തുപുകഴ്ത്തിനിന്നാർ. വൃന്ദ
പടുപൃഥുവുമനേകമൂഷികങ്ങൾ-
ക്കിടയിലണഞ്ഞൊരുപൂച്ചയെന്നപോലെ
ഇടിപൊടിതവിടാക്കിവൈരിവൃന്ദം
സ്ഫുടതരമേറെമുഴക്കിശംഖനാദം. വൃത്
അധന്യശംഖരവമൻപൊടുകേട്ടശക്ര-
പ്രസ്ഥത്തിലെപ്പടതെളിഞ്ഞുവിളങ്ങിപാരം
പ്രത്യർത്ഥിയോധരുടെഭൈരവമായദീൻദീൻ-
ശബ്ദത്തിനുംകുറവുതാമസിയാതെവന്നു. വൃ[illegible]
കണ്ണിൽകണ്ടരിപുക്കൾതൻഗളതലം
ചീളെന്നുവാളൊന്നിനാൽ
മുൻനിൽക്കുംപൃഥു,വെള്ളരിക്കുപതിനാ-
റന്മാർനുറുക്കുംവിധം
ഞ്ഞുണ്ണിക്കൊണ്ടരിയുമ്പൊഴേകനരിനീ
പോക്കിന്നുനേൎക്കെന്നൊടെ-
ന്നിന്ദ്രപ്രതിഘത്തൊടോതിയരികിൽ
ചെന്നെത്തിസന്നദ്ധനായ്. വൃന്ദ
അൻപുവിട്ടരിതൻനേൎക്കൊരമ്പുവിട്ടളവിൽപൃഥു

ദാനമുള്ള തശേഷംപോയ്മാനമെത്തിയവന്നഹോ! ൭൬
സാരഥിതേർഷ്ല്പിലയൊട്ട
ചാരുതരചരണാമകടവുംവേറായ്
പാരതിലരിവീണിടവേ
ഘോരതരംവാളെടുത്തുപൃഥുവെട്ടാൻ. ൭൭
കണ്ടാൻകൺകൊണ്ടുമുന്നിൽപൃഥുവതുപൊഴുതാ-
        കന്ന്യകല്പാഭിധന്ന്യാ-
കണ്ഠാലങ്കാരമായുംഭരതധരണിതൻ
        കണ്ഠകോട്ടാലിയായും
തണ്ടാരമ്പന്റെതങ്കക്കൊടിനിജവധുവിൻ
        താതനായുംവിളങ്ങും
കണ്ടാലാരുംവിറയ്ക്കുംബലനിധിജയച-
        ന്ദ്രോർവ്വരാജാനിതന്നെ. ൭൮
വെരികെമദമൊഴിഞ്ഞുമിന്നൽതട്ടി-
ച്ചിറകൊഴിഞ്ഞപതത്രിപോലരാതി
അരികിലവശനായ്ക്കിടപ്പതീക്ഷി-
ച്ചുരുകൃപയാപൃഥു വാക്യമേവമോതി: ൮൦
'നമിച്ചേൻതവപദംശ്ലിഷ്ടസർവ്വാപരാധം
ക്ഷമിച്ചെന്നിലാശിസ്സുചേർക്കേണമേമേൽ
രമിച്ചെന്നിയേനമ്മൾവാഴൊല്ലവൈരം
ശമിച്ചെന്നുചൊന്നെങ്കിൽഞാൻധന്ന്യനായി.' ൮൧
ഒരക്ഷരംമറുപടിയോതിടാതതി-
ന്നരക്ഷണംകനൽ ചിതറുന്നകണ്ണിനാൽ
അരക്ഷുപോൽപൃഥുവിനെനോക്കിവേഗമ-
പ്പുരക്ഷമാപതിരണഭൂമിവിട്ടുതേ. ൮

ഗദ്യം:— തദനന്തരമസമസമരസമരസാസ്വാദനോല്ലാലസ ഹൃദയമധുകരരാമനരവരരോടും ഭീതിവ്യപേഷ്യാമർഷങ്ങളഥമഥമി കയാ കടന്നു തങ്ങൾക്കധീനമാകും മനസ്സോടും താമസഘ്നനം പെരുക്കം തുരുഷ്കപതി താമസം വിട്ടു ബന്ധുരണിയിട്ടു പലായന പരായണനായ് ഭവിച്ചു.

അക്കാന്ദിശീകപശുവിന്നനുധാവനത്തി-
ലുൾക്കാമ്പിലാശകലരാത്തപൃഥുക്ഷമേശൻ
പ്രഖ്യാതിതേടുമൊരുമന്നടെപുരിലെത്തി-
ത്തൽക്കാമിനീമണിയൊടൊത്തുസുഖിച്ചിരുന്നാൻ. ൯൩

രാജയക്ഷ്മാവുകൂടാതെശേഷംവാച്ചബലത്തോടും
ഷാഹബ്ബുദീൻഗോറിലെത്തിഹതാശക്ഷുണ്ണനായ്. ൯൪

പാട്ടംപിഴച്ചോരുകരങ്ങുകളെന്നപോലെ
ക്ഷുട്ടംപിരിഞ്ഞുഗതികെട്ടുമുഖപ്രസാദം
വാട്ടത്തിലായുരുകുമുള്ളൊടുനിന്നിടുംതൻ-
ശിഷ്ടംജനത്തൊടുതുരുഷ്കനിവണ്ണമോതീ: ൯൫

'രാജിക്കുംപുകളെഴുമന്യഭൂമിപന്മാർ
പൂജിക്കുംപുരുഷനിവന്നുനിങ്ങൾമൂലം
ആജിക്കുള്ളവശതവന്നുമാനമെല്ലാം
ഹാജിക്കായ്തിരിയെവരാതെപോയിതല്ലോ. ൯൬

മാനംകൈവിട്ടുമണ്ണുംമരവുമുരുകിടും
ലോഹവുംകല്ലുമീശ-
സ്ഥാനത്തിൽചെന്നുപോരിൽഭയമധികമെഴും
ശുഷ്കഹിന്ദുക്കൾപോലും

ഈനമ്മെപ്പോർനിലത്തിൽത്രപയുടെകണികാ-
ണാത്തൊരീനിങ്ങൾമൂലം
നൂനംകാററിൽപറക്കുംകരിയിലകൾചിറി-
ട്ടേണ്ടഘട്ടത്തിലാക്കി. ൯൭
ഇഗ്ലോറിനുംനിബിമതത്തിനുമെൻറകൈകളും
മേൽക്കേറിടുന്നാപയശസ്സൊഴിയാതിരിപ്പാൻ
തക്കോരുകമ്മമിതുമട്ടുമനസ്സിൽമുററും
ധിക്കാരമാൻഹത!നിങ്ങൾകഴിച്ചുവല്ലോ. ൯൮
എന്തിന്നുനാടുധനമെന്തിനുസൈന്യമെന്തി-
നെന്തിന്നുവീടുബലമെന്തിനുജീവനാലും
എന്തിന്നിമേൽഫലമടൽക്കപിഴസ്സിലെല്ലാ-
മന്ധനുകിട്ടിയൊരുദപ്പണമാണനൂനം. ൯൯
കഴുതകളിൽകേറീട്ടി-
പ്പൊഴുതിവർതൻപൃഷ്ഠത്തുദൃഷ്ടികളായ്
തെരുവുകൾമുഴുവൻചുററി-
പ്പുരവനിതാഹാസയോഗ്യരാകട്ടേ. ൧൦൦
ഇവണ്ണമുള്ളപജയഘോഷയാത്രയാ-
ലവണ്യമാംത്രപനൃപയോധരുള്ളതിൽ
ധ്രുവന്ധരിച്ചധ്രമരണം,ജയം,ജവാ-
ലിവററിലൊന്നണവതിനാശതേടിനാർ. ൧൦൧
അവരെവിരവിൽനന്നായ്പോക്കളത്തിൽകളിപ്പാൻ
നൃവരനതിവിദഗ്ദ്ധൻകച്ചകെട്ടിച്ചുവീണ്ടും
അവരുമതിജവത്തിൽചാണയിൽതേച്ചകല്ലിൻ
നവസുഷമവഹിച്ചാരാഹവോത്സാഹവാന്മാർ. ൧൦൨

ആരെത്താൻപടയിൽവധിക്കുവാൻകൊതിച്ചോ
നേരെത്താത്തൊരുകൃപയപ്പൃഥുക്ഷമേശൻ
പേറിത്തൻമരണമണച്ചതില്ലതോത്തെ-
ന്നേരത്തുംഹൃദിജയചന്ദ്രനാത്തിപൊങ്ങി. ൧൦൧
'ഏതിജ്ജീവൻ?പരൻതന്നത്തു,മൃതിയിതിലും
നല്ലതല്ലേ?തരിമ്പും
വാദിപ്പാനില്ല,പിന്നെജ്ജല,മസി,വിഷമീ-
മൂന്നിലൊന്നില്ലയോമേ?
ചോദിക്കേണ്ടൊക്കെയുണ്ടിന്നരികിലവയിലൊ
ന്നാട്ടെനീട്ടേണ്ടകാര്യം
ഖ്യാതിക്കാമോനിനച്ചാൽസ്വമരണ?മിനിയും
ഖ്യാതിയേതി,ല്ലതെല്ലും. ൧൦൨
ആനാസംരൂഢശസ്ത്രാംകടലിനടെനട-
ക്കാണ്ടഞാൻഹന്ത!രാജ-
സ്ഥാനാഹൻതീരെയല്ലെൻമൃതിമഭിജനാ-
ങ്കാങ്കരംവേരറുക്കും
മാനാപേതംമനസ്സേ!മഹിയിൽമരുവിടാ-
നിച്ഛവെച്ചാലനത്ഥം
താനാണെന്നോത്തുനൽകീടണമനുമതിയി-
ബ്ബന്ധമെന്തിനുമേലിൽ? ൧൦൩
ദൈവത്താൽഹതനായഞാൻധരണിയിൽ
ജീവച്ഛവംപോലെമേൽ
ഹാ!വത്തിപ്പതുകാണികൾക്കരുളിടും
കന്നിച്ചമന്ദസ്മിതം

ഈവൃദ്ധന്നതിനില്ലമോഹമതിനാൽ
        നിയ്യെന്റെകയ്യേ!കട-
ന്നാവിദ്യുത്തൊടുതുല്യമാമസിയെടു-
        ത്തല്പംതുണെയ്ക്കേണമേ!! ൧൦൩

ഒന്നല്ലാപ്പൃഥുവോടുമൂന്നുരുകട-
        ന്നുകൊത്തുഃപാരിട്ടുഞാ-
നെന്നല്ലന്യമതസ്ഥസാഹ്യമതിനായ്
        കയ്ക്കൊണ്ടുവെന്നാകിലും
എന്നല്ലൽക്കൊരുശാന്തിയില്ലചെറുതും
        ചോരെങ്കിലയ്യോ!മുറി-
ഞ്ഞെൎനല്ലജ്ജനകീൎത്തിശാഖിഹതമായ്
        ദ്ദ്രിഷ്ടവിദ്യുത്തിനാൽ. ൧൦൪

അല്ലേഖഡ്ഗ!ഭവാനെനിക്കുപിരിവി-
        ല്ലാതുള്ളകൂട്ടാളിയാ-
യല്ലേവാണതിതേവരെക്കുകരതാ-
        രിങ്കൽപരംകെല്പോടും
ഇല്ലേതെല്ലലിവന്ത്യകാലമതിലെ-
        ബ്ബന്ധുക്കൾബന്ധുക്കളെ-
ന്നില്ലേപേൎത്തുമൊരാപ്തവാക്കരികിൽവ-
        ന്നിപ്പോൾസഹായിക്കെടോ!’ ൧൦൫

ഉരുകന്നഹത്തൊടിതുപോൽപലതും
നിരുപിച്ചുഭൂപനമരുന്നളവിൽ
ഉരുമുത്തുഃതടിനതുരുഷ്ണനയ-
ച്ചൊരുകത്തവന്നുകരലബ്ധമതായ്. ൧൦൬

ഉടൻപടയ്ക്കൊത്തണമന്നു ചെയ്തോ-
രുടമ്പടിച്ചൊൽപ്പടിയന്യനോടായ്
കടംപെടാൻവയ്യിവനെന്നവാക്യം
സ്ഫുടംപടുക്ഷ്മാപനതിൽകുറിച്ചു. ൫൫൦
അതാത്മമഹത്ത്വസ്സ്വത്തുടങ്ങുമാബ്ദ-
ശതാധ്വരൻകേട്ടൊരുപോരുകൂടി
ധൃതാദരംചെയ്യണമെന്നു ചിന്തി-
ച്ചിതാക്ക്മാശയ്ക്കുളവില്ലയല്ലോ ൫൫൧
അന്നാട്ടിലെമ്പടരെയൊക്കെവിളിച്ചുകൂട്ടി-
യന്നാട്ടിലെയ്ക്കിടയനെന്നകണക്കുഭൂപൻ
കന്നാട്ടപോരിനിയുമെന്നുമതിന്നുമുൻപോൽ
താൻനാട്ടിടാൻതറയിൽവീണജയധ്വജത്തെ. ൫൫൨
വാശിയ്ക്കു കംകളരിയാക്കി,യിടംകൃപയ്ക്കു
ത്തുശിയ്ക്കുപോലുമരുളാതവർവീരവാദം
പേശിക്കതിച്ചുനിജനിമ്നതയാകെയംഭോ-
രാശിയ്ക്കുപോംപൊടിയുയത്തിനടന്നുതുന്നും. ൫൫൩
വങ്കടലൊടുകല്പാന്ത-
ത്തിങ്കലെഴുംവാരിദങ്ങൾചേരുംപോൽ
ഹുങ്കകമാർന്നിടുമവർഗത-
ശങ്കമണഞ്ഞാർതുരുഷ്കസേനയൊടായ്. ൫൫൪
പിഴയവനിയിലല്ലയോധനിൽതാൻ
നിഴൽപടിചേരുവതെന്നുകാട്ടുവാനായ്
പഴയപടനിലത്തിലെത്തിയാർത്താർ
മഴയുടെമുന്നിടിപോലെസൈനികന്മാർ. ൫൫൫

അന്നതൊന്നുമറിയാതെകാന്തയാം
സന്നതാംഗിയൊടുമൊത്തുസൌഖ്യമായ്
മന്നവൻപൃഥുവസിച്ചുമാനുഷ-
ക്കിന്നതെപ്പോൾവരുമെന്നുകണ്ടതാർ? ൧൧൬
തഞ്ചാപക്ഷിഷ്ഠചരത,
വഞ്ചനയാലരിയയച്ചകനകാസ്ത്രം
സഞ്ചിതകുതുകമണച്ചതു-
മഞ്ചിതസുമബാണനവനറിഞ്ഞില്ലാ. ൧൧൭
ഒരുദിനമിരുപേരുംപുത്തനാംഹ്ലാദവിനോദം
തരുമൊരുചതുരംഗംവെച്ചുമോദിച്ചിടുമ്പോൾ
പുരുമദമൊരുമ്മതൻപൃത്തപത്മാകരത്തിൽ
പെരിയകരികണക്കാപ്പത്തനത്തിൽകടന്നാൻ- ൧൧൮
കുറിഞ്ഞികാണുംപുലിപോലെചീററി-
ക്കുറഞ്ഞകാരുണ്യമൊടപ്പൊഴേവം
പറഞ്ഞുഭൂപൻ'പലഹാരമാവാൻ
വിരഞ്ഞതാർകാലനു?ചൊൽകവേഗം. ൧൧൯
കടുവായുടെവായിലാരുകയ്യി-
ട്ടിടുവാനോക്കുവതെ?'ന്നുരാട്ടുരസ്സേ
വിടുവായനവൻകടന്നുടൻവ-
മ്പൊടുവാക്കേവമുരച്ചുഭീതിയെന്ന്യേ: ൧൨൦
'നിങ്കാലനാകിയമഹമ്മദനെത്തി,വേണ്ട
ല്ലങ്കാലകാലമൃതി,ജീവനിലാശയെന്നാൽ
ശങ്കാലവംഹൃദിവെടിഞ്ഞുമുറയ്ക്കുകപ്പം
തങ്കാലണഞ്ഞുതരസൈവകൊടുത്തുകൊൾക.' ൧൨൧

അരിശമനപടുതമേറുമാന്ധ്ര-
ഹരിശമനൻപടികണ്ണുരുട്ടിയപ്പോൾ
അരിശമധികമാർന്നുരച്ചു: 'വാളും
പരിശയുമേന്തിനകൈകൾ കണ്ടുവോനീ? ൧൨൨

ഹുങ്കൊത്തീടും തുരുഷ്കക്ഷിതിപനുടെ വധൂ
ഭൂഷശേഷ്പ്പവെസ്ക്കാ-
തെൻകൈത്താരാൽ പറിച്ചിന്നവറുകരമണ-
ച്ചിന്നു സിംഹാസനത്തിൽ
പങ്കെത്തിച്ചെൻറനാമം സപദി പൃഥുവതെ-
ന്നാകിലോനാകലോക-
ത്താങ്കത്തെക്കൊങ്കയാൾതൻതടമുലതടവി-
ച്ചീടുവൻ പേടിവേണ്ടാ.' ൧൨൩

ഗദ്യം:—ഇത്തരം ചിത്തരംഗത്തിനത്യന്തം സാദ്ധ്വസം നൽകും വചസ്സു സന്ദേശഹരപ്പുരദേശനാമന്നരനന്തരം ശ്രവിച്ചു പൌരുഷത്തിൻറ വിളനിലമാമിളതലവലകാലൻെറ ചേലേന്നും പരിഷത്തു നിമിഷത്തിൽ വെടിഞ്ഞു പടിഞ്ഞാറു നോക്കിഗ്ഗമിക്കുമവസരത്തിൽ പൃഥുലബാലനാം പൃഥുവതുല്യനിശ്ചലതയൊടു പൊടുന്നനവേ തൻശ്രീതിങ്ങും സേനയെയാനയിച്ചു തെളിയ്ക്കുന്നു ഭയം പെരുക്കമിക്കുംദില്ലിയെത്തുരുഷ്കരഹിതമാക്കുവാൻ പുറപ്പെടുവിനെന്നരുളിത്തന്നരികിലുരുകിന മനമോടമരുമമരകുധീശ്വരഗമനയാം രമണിയോടിവണ്ണമവൻപ്രണയമസൃണമാംവണ്ണം ഭണനം ചെയ്തു:

'തണ്ണീരിത്താരിതൾക്കൊത്തൊരുമിഴികളിൽനി-
ന്നോമനപ്പൂമുഖത്തിൽ

കണ്ണീരിററിററുവീഴുന്നതുകമനികലോ-
    ത്തംസമാംഹംസയാനേ!
വെണ്ണീറാക്കുന്നുകേളെന്നകമലരതി
    വൃത്ഥമാംചിത്തഖേദം
മണ്ണീരാജന്യർപാലിപ്പതിനുചടയൊഴി-
    ഞ്ഞാകിലാകില്ലയല്ലോ. ൧൨൪

സാപത്ന്യംപൂണ്ടകൂട്ടക്കുറുതിവരുവതിൽ
    കാന്തമാരേന്തുമത്രേ
ലോപംകൂടാത്തമോദംഹൃദി,ഭവതിമറി-
    ച്ചാവതെന്തീവിധത്തിൽ?
ചാപംതോൽക്കുന്നതാംനിൻപുരികമൊഴികെമ-
    റെറാന്നിനുംതന്നെയിഞ്ഞാൻ
രോപംസന്ധിച്ചനാൾതൊട്ടിതുവരെയടിമ-
    പ്പെട്ടതായ്ക്കേട്ടതുണ്ടോ? ൧൨൫

നിന്നാരോമൽക്കടക്കണ്ണനുമതിയരുളി-
    ക്കൊൾകിൽമാഴ്കാതെപോരി-
ന്നിന്നാരോടുംകടന്നേററവരെയവശരാ-
    ക്കുന്നൊരെന്നുഗ്രഖഡ്ഗം
കന്നാലോചിച്ചുമിപ്പോളുറയിൽമരുവിടാ-
    നില്ലനില്ലജ്ജമോടി-
സ്സന്നാഹംപൂണ്ടുവീണ്ടുംവരുമരിഭടർത-
    ന്നുണ്മചേണാന്നതത്രേ.' ൧൨൬

എന്നോതിപ്പുണരുവതിന്നുകൈകൾനീട്ടും
തന്നോമൽക്കണവനെവിട്ടുതരമാറി

കുന്നോട്ടംകുളുർകുചമാർക്കുമൌലിചൊന്നാ-
ളെന്നോടെന്തനുകനനിർദ്ദയത്വമേവം? ൧൨൭

ഞാനൊരു ദുസ്സ്വപ്നം ക-
ണ്ടേനൊരുനാളമ്പണ്ടതപ്പോഴേ ചൊന്നേൻ
ഹാ! നരരന്ധതമൂലം
താനറിവില്ലാതെകുഴിയിൽവീഴുന്നു. ൧൨൮

താര പറഞ്ഞതു കേൾക്കാ-
താരഘുവീരനൊടണഞ്ഞകപിപോലെ
താരമ്പനൊത്തകാന്തനി-
താരംഭിപ്പതുമദീയദുരിതഫലം. ൧൨൯

അരികളുടെശിരസ്സിൽമൂർദ്ധജംപോൽ
ഹരിഹരഭൂഷണമെൻഗളത്തിലാവാൻ
ത്വരിതമൊരുത്തരംഭവിക്കിലുവി-
ഹരിഹയ! ശേഷമുരസ്സുവേണമോഞാൻ?’ ൧൩൦

എന്നുംമറ്റുമകൈതവപ്രണയമാ-
ർന്നോരോന്നുപോരാഞ്ഞൊര-
പ്പൊന്നുംഹൃദ്ഗൂഢമനിയാൾകരളുഴി-
ഞ്ഞോതിത്തടുത്തീടിലും
ചിന്നുംയുദ്ധമത്തുഫലംഹൃദിചൊടും
ഭൃവൻവഴിപ്പെട്ടതി-
ല്ലെന്നുംകാലവശക്കുപഥ്യവചനം
ചെറ്റൊന്നുപാറുന്നതോ? ൧൩൧

‘നിന്നാണെ നിൻകളിമിളംകുചമാണുപോരി-
നിന്നാണെള്ളുപ്രത്തനിതടയസ്സദേ!

തന്നാണയംവലുതുമന്നവനെന്നുരച്ചു
ചെന്നാനവൻഝടിതിസേനയൊടാജിഭൂവിൽ. ൬൨൧

മരുദിനമടലിന്നുകോപ്പുകൂട്ടി
വിരുതിയലുന്നതുരഷ്ട്രസൈനികന്മാർ
പുരധൃതികലരുംപൃഥുക്ഷമാഭൃ-
ത്തൊരുലവമുള്ളകല്പാദിടാതെനിന്നു. ൬൨൨

അത്താഴത്തിനുമേൽപരപ്പുപെരുത്താ-
 മോരോമനോരാജ്യമാ-
ണ്ടധാത്രീശതമന്ത്രിമൌലിജയച-
 ന്ദ്രാഖ്യൻവസിഷ്ഠംവിധെയ
കാൽത്താർകുമ്പിടുവാൻകൊതിച്ചൊരുപുമാൻ
 വാതിൽക്കൽനിൽക്കുന്നവെ-
ന്നാത്താമോദമെടുത്തുചെന്നൊരുദ്വാരി-
 ക്കാരൻകഥിച്ചീടിനാൻ. ൬൨൩

അത്താരകത്തേക്കുവരട്ടെയെന്നായ്
ക്ഷ്മാതാദരംഭൂപതിചൊന്നനേരം
ശതാഗ്രബാണക്ഷസമാനനേകൻ
ധൃതായുധൻതത്സവിധത്തിലെത്തി. ൬൨൪

കവചോഷ്ണീഷാദികൾപൂ-
ണ്ടവചനഗോചരശരീരശോഭയൊടും
ഇവനാരെന്നുവതിങ്ങെ-
ന്നവനിപചോദ്യാത്തമ്പരന്നുനിന്നുതദാ. ൬൨൫

'ഉന്ദ്രശ്രീയിവണ്ണംപുരുഷനൊരുവനും
 കംസാരിപ്പൂൻസമീപേ

വന്നിട്ടില്ലെന്നുതോന്നുന്നിതുസുമുഖ! ഭവാൻ
        രാജസൂയത്തിൽവെച്ചും
ഇന്നിപ്പോളെന്തുകാര്യംവരവിതെവിടെനി-
        ന്നൊക്കയുംബാക്കിയെന്നേ
മന്ദിക്കാതോതിടേണംപുലരുവതുരണാ-
        ഹസ്സുതാൻവത്സ! തിണ്ണം.' ൧൩൭

വിനാശമുക്കോടരികൾക്കുചേർക്കും
ജനാധിപൻതൻമൊഴികേട്ടനേരം
അനാഗതശ്മശ്രുയുവാവുമേവം
ഘനാദരംപൂണ്ടൊരുവാക്യമോതി: ൧൩൮

'താത! ത്വദംഘ്രികളിൽവീണുവണങ്ങിടുന്നേൻ
ചേതസ്സലിഞ്ഞിടണമിപ്പൊഴുതല്പമെന്നിൽ
ഭൂതന്നിൽഞാനഗതിയെൻപിഴസാരമാക്കാ-
താതങ്കമററിടുമനുഗ്രഹമേകിടേണം. ൧൩൯

ആരാജസൂയമഖവേലകഴിഞ്ഞുഘോര-
കാരാഗൃഹത്തിൽനിപതിച്ചു,പൃഥുക്ഷമേശൻ
ആരാലണഞ്ഞുവരനായസുജാതയെന്നു
ചോരാന്തതാവകതനൂജതൊഴുന്നുവീണ്ടും. ൧൪൦

എന്നായക! ശ്വശുര! വമ്പടനിങ്ങൾതമ്മിൽ
നന്നാകയില്ലരികൾ ഭാരതഭൂമിയേവം
വെന്നാൽവരുന്നകഥഞാനറിയിച്ചിടേണ്ട
മന്നാളുവോർക്കൊരുമഹാമണിയല്ലയോ നീ!? ൧൪൧

വരനുടെവശമെത്തിമൂപ്പരാമി-
പ്പുരമെരരണാവനിമേൽമുദഗ്ര്യഘോഷം

ഭിരമനിരയെയെന്നപോൽതകപ്പാൻ
സരമസമോക്ഷ്ഗ്രഹംവരട്ടെനാട്ടിൽ.’ ൨൪൫
വാർകൊണ്ടൽവേണികഴൽതാണുവണങ്ങിയേവം
ഊർകൊണ്ടുരച്ചമൊഴികേട്ടനുകമ്പയെന്ന്യേ
കാർകണ്ടുകേറിമറിയുംപ്രളയാബ്ധിപോലേ
വേർകൊണ്ടഭൂപനിളകിപ്രതിവാക്യമോതീ: ൨൪൬
‘വെട്ടൊന്നിൽനിന്നെയിവിടെക്കഥതീർപ്പതിന്നെൻ-
കുട്ടിന്നുവാളൊടുമുതന്നുവരട്ടെപക്ഷേ
വെട്ടുന്നതാനിതുകഴിച്ചിൽവരൻചിരിച്ചു
കഷ്ടാനിനക്കനുഭവിപ്പതിനാവതല്ലാ. ൨൪൭
ഹേഹേ! പുംശ്ചലി! നിൻപ്രിയൻെറഗളനാ-
ളാസൃക്കമിഷൽഭയം
നേരേവിട്ടാനിൻെറകണ്ണിണപൊഴി-
ച്ചീടുന്നബാഷ്പാംബുവും
ചാരേചെന്നുമുലയ്ക്കയായ്പ്പരിണമി-
ച്ചുൾക്കാമ്പുമുക്കമ്പൊഴി.
വീരേശൻമമകത്തിമീറുമഭിശ-
ത്തീക്കട്ടതെല്ലാറിടും. ൨൪൮
ഇത്തേജസ്സാന്വാള പ്പൃഥുരുധിരസരി-
ത്താങ്കൽമുക്കിസ്സുരശ-
പ്രസ്ഥേഞാൻവന്നുകണ്ണിൽപുളരജതമയം
കങ്കണംപൂണ്ടനിന്നെ
ക്ഷുത്തേറിട്ടുവൃകത്തിൻഘടയൊടുസമമാം
വായിൽമേഷസ്യതുല്യം

ധൂർത്ത്!കാമാർത്തിഹൃത്തിൽപെരുകുമൊരുതുരു-
ഷ്കൻെറകയ്യിൽകൊടുപ്പൻ. ൪൱൩
പോപോമരുത്തുവിഷമാക്കരുതെ'ന്നുവീണ്ടും
പാപോക്തികേട്ടുചെവിപൊത്തിമനസ്സുനീറി
കോപോഗ്രനാമവനെവിട്ടുസുബുദ്ധിപോലെ
ഭൂപോത്തമപ്രിയതിരിച്ചുഗൃഹത്തിലെത്തി. ൪൱൪
ഉദയാചലയവനികമേൽ
സദയംരവിനടനണഞ്ഞുതലകാട്ടി
മദമൊടുടൻഭടരിഷുവസി-
ഗദയെന്നിവപൂണ്ടുപോരിനായ്നേർത്താർ. ൪൱൫

ഗദ്യം:— അദ്ദാരുണമാം രണത്തിൽ കൃതനിശ്ചയരായ തുരുഷ്കഭടർ പടയ്ക്കു മിടുക്കു പെടും കാന്യകുബ്ജയോധരുടെ ഗണ്യമാം തുണയാൽ സപത്നസൈന്യത്തിനവർണ്ണ്യമാം ദൈന്യത്തെ വരുത്തിത്തന്നായകനായ കാശ്യപീശതമന്യു പൃഥുവിനെ ബന്ധിച്ചവനരികിലിരിയ്ക്കിൽ വീണ്ടും ഭരതഭൂഖണ്ഡം ത്വരിതമിളകുമെന്നു കരുതും ഷാഹബ്ബുദീൻെറ കല്പനയാൽ ഗോറിലുള്ള ഘോരമാം കാരാഗൃഹത്തിലാ നൃപനെത്തൽക്ഷണം നിക്ഷേപിയ്ക്കുവാനേർപ്പാടു ചെയ്തു തൽബന്ധു സിന്ധുഗംഭീരനും കൈരവബന്ധുകരഗൌരകീർത്തിയും സിംഹസാഹസനുമാം സമരസിംഹനെപ്പിടിച്ചു വധിച്ചു സിംഹനാദം ചെയ്താർ.

രാട്ടുംദരിദ്രനുമഹോ!വിധിചുററിടുന്ന
രാട്ടിൻെറതൊട്ടിലുകൾതാൻ,മലർമാതുമന്നിൽ
കാട്ടുന്നഗോഷ്ടികൾവിചിത്രകൾപൂരുഷർക്ക്
കിട്ടുന്നഭാഗ്യമിരുളിൽചപലാവിലാസം. ൪൱൬

അക്കാലംവരെയുംപരാജയമറി-
ഞ്ഞീടാതെവത്തിച്ചതൻ-
തൃക്കാലന്ത്യമഹീശർക്കുപ്പിനപൃഥ-
ക്ഷോണീവലാരാതിയും
ദുഷ്കാലാബ്ധിയിൽമുങ്ങിമങ്ങുമളവിൽ
കൈക്കാൽകുഴഞ്ഞേററവും
മുഷ്കാളുന്നതുരുഷ്കഭൂമിപതിമി-
സ്കാംഹാരമായ്തീന്നുതേ. ൱൭൩
കരദ്വയംവൈരികൾപക്ഷമുഖ്വീ-
ധരത്തിനിന്നുൻപടിവെട്ടിവിഴ്ത്തി
തരത്തിലബ്ദുഭനെയാശുഗോറാം
പുരത്തിലേയ്ക്കായ്പകവൃണ്ടയച്ചാർ. ൱൭൪
സ്പഷ്ടമഹജയമാന്നശത്രുഭൂപൻ
കുടതഴചാമരമാലവട്ടമോടും
പടഹമുരജശംഖനാദമോടും
പടയൊടുമപ്പുഗപുരിലേയ്ക്കുപോയാൻ. ൱൭൫
അതിന്നുമുമ്പനുകനുതോലിവന്നതാ-
ക്ഷിതിപ്രിയൻദയിതസുജാതകേൾക്കവേ
ചതിച്ചമാംസ്സപതിഫലിച്ചരാക്കിനാ-
വിതിക്കണംമനസിനിനച്ചമാഴ്കിനാൾ. ൱൭൬
ബാലപ്പോർമുലയാളുനന്തരമുടൻ
തൻകൺകരിങ്കുവള-
ത്താളിൽപററിയബാഷ്പമുത്തിരുകരം-
കൊണ്ടുംതുടച്ചട്ടിനു

മാലല്പംകലരാത്തപോലെയെഴനേ-
    ററിട്ടിക്കിലെസ്ത്രീകൾ,ത-
ന്നാളിപ്പെൺകൊടിമാർമുഖേനനികടേ
    വന്നീടുമാറാക്കിനാൾ. ൱൰൪

വന്നപുരാംഗനകളൊടാ-
സ്സുന്ദരിഗംഭീരമധുരമായേവം
അന്നരുളി:'സോദരികളേ!
മന്ദംമമവാക്കുകേൾപ്പിനെല്ലാരും. ൱൰൫

വിരവിലറിവിനൊന്നിന്നെൻപ്രിയൻതൻപ്രയാണം-
ചരമമിതിനിനപ്പാരുണ്ടുവേണ്ടുന്നലക്ഷ്യം
പരമിനിയതിനാൽനാംനാകലോകത്തിലസ്മ-
ദ്പരരുടെയരികിൽചെന്നെത്തിടാനോർത്തിടേണം. ൱൰൬

എന്നാഥനെപ്പിരികയില്ലഭവൽപരന്മാർ
ചെന്നാരശേഷമവരാത്രിദിവത്തിലിപ്പോൾ
ഇന്നാശുവഹ്നിയെവളർത്തിയതിൽപതിച്ചി-
ട്ടിന്നാമവൎക്കുപിറകേതുണയായ്ഗമിക്കാം. ൱൰൭

ഞാനമ്പിൽനിങ്ങടെകിടാങ്ങളെയൊക്കെരാജ-
സ്ഥാനത്തിലേക്കൊളിവിലിപ്പൊഴതേനയിപ്പൻ
മാനത്തെവൈരികളണഞ്ഞുകളഞ്ഞിടുംമു-
മ്പീനമ്മളഗ്നിയുടെബന്ധുതതേടിടേണം. ൱൰൮

ആനല്പവിത്തുകളിൽനിന്നുകിളുത്തുവീണ്ടു-
മീനമ്മൾതന്നഭിജനംവലുതായ്ത്തഴയ്ക്കും
ന്യൂനംവിപച്ചപലതട്ടിടുവോക്കുമന്നി-
ലാനന്ദമാത്മഹതിതാനതിനില്ലവാദം.'

അല്ലംമുകിൽക്കോളുമെടുത്തഗർവ്വം
വെല്ലുംകചംപൂണ്ടവരാംഗിയേവം
ചൊല്ലുംവചസ്സിങ്കൽമുഖത്തിലാക്കും
തെല്ലുംഭവിച്ചീലൊരുഭാവഭേദം. ൱൬

അതിനവരുരചെയ്താർവിസ്മയംപൂണ്ടു:'നീതാൻ
സതി,തവമൊഴിഞങ്ങൾക്കെപ്പൊഴുംസൽപ്രമാണം
പതികളെനിഴൽപോൽനാംപിന്തുടർന്നീടിടേണം
ക്ഷിതിയിലസുലഭത്വംചേർന്നവമ്പാർന്നപുണ്യം.' ൱൭

ഇവണ്ണമവർചൊല്ലവെസുമതിയെന്നമന്ത്രീശ്വരൻ
വിവർണ്ണമുഖനായ്ക്കടന്നരികിലെത്തിനേത്രാംബുവാൽ
സുവർണ്ണധരണീധരസ്തനികൾതൻമദംസർവ്വവും
കവർന്നഘനകേശിയോടനുകവൃത്തമോതീടിനാൻ. ൱൮

പിന്നെസ്സഗൽഗദമവൻപൃഥുവെപ്പടസ്സു
സന്നദ്ധരാമരികൾവന്നുപിടിച്ചുകെട്ടി
അന്നദ്ധരേശനുടെയോധരെയുംവധിച്ചു-
തന്നെപ്പിടച്ചെത്തുനടപ്പുടയാളൊടോതീ: ൱൯

'വരുന്നുജയഘോഷമോടരിതുരുഷ്കനംക്രോധമുൾ-
ക്കരുന്നിലിയലുംഭവജ്ജനകനായമത്സ്വാമിയും
വിരുന്നിനവരെത്തിടുംവിരവിൽനാളെയയ്യോ!തനി-
ച്ചിരുന്നിടരുതോമനേ!ഭവതിയപ്പൊഴിപ്പത്തനേ. ൱൰

ദുരിതാവനിപുണ്യഭൂമിയല്ലീ-
യരിതാഡിച്ചിടുമസ്മദീയദേശം
ഹരിതാൻഗതിമേൽനമുക്കി'വണ്ണം
പരിതാപത്തൊടമാത്യനോതിനിന്നു.

'മതിമതിസുമതേ! വിലാപമിന്നീ-
മതിമതികൾക്കമനാഥയാമെനിക്കും
ക്ഷിതിയിതിൽമരുവാനശേഷമില്ലാ-
ക്കൊതിയതിനാലൊരുവാക്കുഞാനുരപ്പൻ. ൱൯൰൩

മാനത്തിലിക്കുട്ടികൾതന്നെരാജ-
സ്ഥാനത്തിലാക്കീട്ടുകപിന്നെഞങ്ങൾ
ഊനത്തിനാക്കംകഴിയാത്തതാമാ-
വാനത്തിലെത്തിസ്സുഖമായ്വസിക്കാം.' ൱൯൰൪

ശരൽജ്യോത്സ്നിയിങ്കൽതടാകംകണക്കാ-
സ്സുരച്ചന്ദ്രതുല്യാസ്യ ചാഞ്ചല്യമെന്ന്യേ
ഉരച്ചോരുവാക്കിത്തരംകേട്ടമാത്ര്യൻ
തിരിച്ചാനപത്യവ്രജത്തോടുമൊപ്പം. ൱൯൰൫

അനന്തരംകല്പമശ്രുഭവേഷാ-
ഖനംതരുംകേശിസുജാതവേഗാൽ
അനന്തരമ്യാകൃതിതൻപുരത്തെ-
യനന്തരായംജ്വലനന്നുനൽകീ. ൱൯൰൬

ഹാ! ഹാ! പിന്നെക്കണ്ഡമൊന്നിങ്കൽമുററും
സ്വാഹാകാന്തൻതന്നെനന്നായ്വളർത്തി
മോഹാപേതംസാദ്ധ്വിമാരത്ര്യപേതും
ദേഹാപായത്തിന്നുസന്നദ്ധമാരായ്. ൱൯൰൭

ആരഭൃതന്നിലൊരുവൻകുഴിയിൽതടാനീ-
മേറെത്തെളിഞ്ഞുവിളയാടികൃപീഡ്ഃയാനി
ള്ളൊരൊത്തടുക്കമൊരുസത്യനിനച്ചിടുമ്പോൾ
മാററുമൊത്തുയുരുമേതുബുഭുക്ഷുവിന്നും. ൱൯൰൮

വൈരംപെരുത്തശശിയോടുമുഖംനിമിത്തം
പാരംസമത്വമിയലുംതരളാക്ഷിമാരെ
ചാരത്തണച്ചെരിപൊരിപ്പതിനായ്ത്തുടങ്ങും
നേരത്തിലാശ്ശിഖിതെളിഞ്ഞതിലെന്തു ചിത്രം? ൱൬
ആന്നൻപെഴുന്നഥഹരിബന്ധുധനഞ്ജയന്റെ
മന്ദസ്മിതംനൃപതികാന്തസുജാതനോക്കി
ഉന്നമ്രമോദമകതാരിലിയന്നുവാണാൾ
മുന്നംപ്രലംബരിപുസോദരിഭദ്രപോലെ. ൱൭
നില്ലാത്തതാംത്വരയൊടന്നഥനാലുപാടും
വല്ലാത്തചൂടനിതരാംവലുതായ്വളന്നു
ഫുല്ലാബ്ജനേത്രയുടെവാൎത്തകൾകേട്ടുമാരൻ
വില്ലാലടിച്ചൊരുതുരുഷ്കനിലെന്നപോലെ. ൱൮
സത്വങ്ങൾസത്വരമവന്നരികത്തുനിന്നു-
മുത്തുംഗഭീതിയൊടുദൂരെയൊളിച്ചുമാറി
സത്യംകഥിച്ചിടുകിലെങ്ങിനെയാശ്രയാശ-
ഹൃത്തിങ്കൽവന്നുയരുമാശ്രിതവത്സലത്വം? ൱൯

ഗദ്യം:— തദനന്തരമതനുതനുകാന്തിസന്തതിവസതിയാം സുജാത വിജ്ഞാതനാഥമതിയായ് ജാതവേദസ്സിനെജ്ഞാതകൌതുകഫലമഖിലപുരവധൂസമാവൃതയായ് സമീപിച്ചനസൂയയെ മനസാ നിനച്ചു കൃശാനുരേതസ്സിനെ ധ്യാനിച്ചു കൃശാനുവിൽ പതിക്കവേ പരമരുന്ധതീയശോനിരുന്ധതികളാം പുരന്ധ്രികളുമിനിയും തൽസ്വാമിയെ വൈമനസ്യം വിട്ടനുകരിച്ചു മരിച്ചു കണവരെയണഞ്ഞുകൊണ്ടാർ.

കൊണ്ടാടിക്കൊണ്ടുവൈശ്വാനരനമരവര-
പ്രസ്ഥമാംപത്തനത്തെ-

പ്പണ്ടാലങ്കാപുരംപോൽപടുതയൊടുവിരു-
    ന്നുണ്ടുവേണ്ടുംവിധത്തിൽ
ഖണ്ടാർപൃവേണിമാൎക്കുംശരണമരുളിയെ-
    ന്നുള്ളവാൎത്താഗ്നിമുററും
ശണ്ഡാലോലൻതുരുഷ്കപ്രളുവിനുടെമന-
    ക്കാമ്പലംചാമ്പലാക്കീ. ഫന്നെ
‘കണ്ണെത്തിയോരുസുഖദുൎവ്വിധിയാലെനിക്കു
വാണ്ണെത്തിയില്ലതുനിനച്ചുവിഷാദഭാരം
ഊക്കൊത്തഞാൻഹൃദിവഹിപ്പതുഭംഗിയല്ലാ
ലാക്കൊത്തൊരാൾക്കസകലത്തിനുമെത്തുകില്ല. ഫൈ
ഫരിപ്രസ്ഥംകാണ്മാൻകൊതിയിനിയശേഷംഹൃദിനമു-
ക്കിരിപ്പില്ലെൻകൂട്ടണ്യവിടെവിരവിൽചെന്നരിപുരം
ഭരിപ്പാൻനോക്കട്ടെഭടരൊട്ടുസമന്താജ്ജനപദം
ഫരിപ്പാൻഞാനിപ്പോൾഝടിതിനടകൊള്ളുന്നിതുസഖേ! ഫച്ചെ
തന്നാടന്ന്യനുചേൎന്നുതൻതനയയും
    തൽകാന്തനുംനഷ്ടരാ-
യെന്നാലുംപ്രമദംവഹിക്കുമൊരുനീ
    കല്ലൊത്തൊരുള്ളൊത്തവൻ
എൻനാശത്തിനുനീയിരിക്കിൽമതിയാം
    നിന്നെത്തുലച്ചെന്നിയേ
ചെന്നാലുണ്ടുപെരുത്തനൎത്ഥമിതിഞാ-
    നോക്കുന്നുഹൃൽക്കന്ദരേ. ഫൻ
ഇക്കാൎക്കോടകനെപ്പിടിച്ചതടവിൽ-
    നപ്പാപ്പിപ്പി’ന്നൊക്കല-

ന്നാക്കാശാന്റെ വചസ്സിടിക്കു സമമായ്
കേട്ടൊന്നു ഞെട്ടിപ്പരം
മൂച്ഛാളുന്നതുരുച്ഛഭൂപനൊടു ഞാൻ
പാവം തുണയ്ക്കേണമെ-
ന്നക്കാലം ജയചന്ദ്രനോതിമൃതിയിൽ
ഭീയാന്നു നായെന്നപോൽ. ൧൯൦

'ഭരതഭൂമിന്നമുക്കു ലഭിക്കേണം
തച്ചരിതമിപ്പൊഴതിന്നു ഭവഭേദം
പെരുതെനിക്കു തുണച്ചിടു'മെന്നവൻ
വിരവിലായതിനുത്തരമോതിനാൻ. ൧൯൧

ചുരുക്കിച്ചൊല്ലുന്നേൻ നൃപതി ജയചന്ദ്രന്റെ നിധനം
ശരിക്കപ്പോൾ ചെയ്യുന്നഭിമതമണിപ്പൂൺപുയമനായ്
തെരിക്കേന്നോടും തൽഭടരെയരുളിത്തൽപ്പുരിയെയും
മുറയ്ക്കുക്കേ!വെന്നാൻ മുദിതമതി ഭാഗ്യപ്പൊലിമയാൽ. ൧൯൨

ആരാന്റെ വായിലൊരുമൺ പൊടിനുള്ളിയിട്ടാ-
ലാരാൽ തനിക്കുമതു തൊണ്ണയിൽ നിൽക്കുമെന്നായ്
പാരാതെ വൃദ്ധർ പറയും മൊഴി സത്യമാണെ-
ന്നോരാതിരിക്കരുതു മാമക ചിത്തമേ! നീ. ൧൯൩

ധരിത്രിയിതുക്കൂത്തതല്ല, വിടെ നാം കുലം കുത്തുവാ-
നൊരിക്കുത്തുടരൊല്ലതിൻ ഫലമൊടുക്കമീവണ്ണമാം
പെരുത്തറിവിരിക്കിലും ഭ്രമമകററി നന്നാക്കമി-
ക്കരുത്തു തിരിയാത്തവൻ കഥയിതൊന്നു വായിക്കണം. ൧൯൪

ശുഭം.



